

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 44 | THE ONLINE OFFICIAL NEWS BULLETTIN | 2022 October 29


## SEASON OF ANNUNCIATION | അറിയിപ്പുകാലം

OCT — ഒക്ടോബർ / 2022 നവംബർ തെശറീൻ ഹ്രോയ്

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 30 Qudosh Idto (Sanctification of the Church) Beginning of the Liturgical Year ♪1 | 31 ♪5 | 1 ♪1 | 2 120th Commemoration of St. Gregorios ✠ (Parumala Seminary) 115th Memorial of Kadavil Paulose Mar Athanasios Metropolitan ✠ (Aluva Thrikkunathu Seminary) ♪8 | 3 ♪1 | 4 ♪5 | 5 15th Mem. of Stephanos Mar Theodosios ✠ (Bhilai St. Thomas Ashramam) ♪1 |




## വിശുദ്ധിയിൽ വളരണം: പ. കാതോലിക്കാ ബാവാ

പരുമല: സാമൂഹികപ്രതിബദ്ധതയും കാരുണ്യ മനോഭാവവും ഉൾക്കൊണ്ട് വിശുദ്ധി ജീവിതത്തിൽ യാഥാർഥ്യമാക്കണമെന്ന് പരിശുദ്ധ കാതോലിക്ക ബാവ പ്രസ്താവിച്ചു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. പ. പരുമല തിരുമേനിയുടെ 120-ാം ഓർമ്മപ്പെരുനാളിന്റെ തീർത്ഥാടനവാരാഘോഷ സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. പാവപ്പെട്ടവരുടെ സങ്കടം ഉൾക്കൊള്ളാതെ കഠിന ഹൃദയമുള്ളവരായി തീർന്നാൽ വിശുദ്ധിയിൽ വളരുവാൻ കഴിയില്ല. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ആന്റോ ആന്റണി എം.പി, മാത്യു ടി. തോമസ് എം.എൽ.എ. റമ്പാൻ കെ. വി. പോൾ, ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, റോണി വർഗീസ് ഏബ്രഹാം, അഡ്വ. ബിജു ഉമ്മൻ, നിഷാ അശോകൻ, വിമലാ ബെന്നി, ഫാ.ജോൺസ് ഈപ്പൻ, ഫാ.ഇ.പി.വർഗീസ്, ഫാ. എം. സി. പൗലോസ്, എ. എം. കുരുവിള അരികുപുറം, പി. എ. ജേക്കബ്, ജി. ഉമ്മൻ എന്നിവർ പ്രസംഗിച്ചു.




അഹമ്മദാബാദ് ഭദ്രാസനത്തിലെ ജ്യോതിസ്സ് ആശ്രമം പ്രസിദ്ധീകരിക്കുന്ന ആരാധന കലണ്ടർ (2022-2023) ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഡോ. തോമസ് മാർ ഈവാനിയോസിന് നൽകി പ്രകാശനം ചെയ്തു.



## മെത്രാപ്പോലീത്തമാരും പുതിയ ഭദ്രാസന ചുമതലകളും

കൊല്ലം - ജോസഫ് മാർ ദീവന്നാസ്യോസ്, മാവേലിക്കര - എബ്രഹാം മാർ എപ്പിഫാനിയോസ്, ചെങ്ങന്നൂർ - മാത്യൂസ് മാർ തീമോത്തിയോസ്, കൽക്കട്ട - അലക്സിയോസ് മാർ യൗസേബിയോസ്, കോട്ടയം - ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്, കുന്നംകുളം - ഡോ. ഗീവർഗീസ് മാർ യൂലിയോസ്, യൂറോപ്പ്-ആഫ്രിക്കാ എബ്രഹാം മാർ സ്തേഫാനോസ്, സൗത്ത് വെസ്റ്റ് അമേരിക്ക - തോമസ് മാർ ഈവാനിയോസ്, അഹമ്മദാബാദ് - ഡോ. ഗീവർഗീസ് മാർ തെയോഫിലോസ്, ബത്തേരി - ഡോ. ഗീവർഗീസ് മാർ ബർണബാസ്, മദ്രാസ് - ഗീവർഗീസ് മാർ പീലക്സിനോസ്, മലബാർ - ഗീവർഗീസ് മാർ പക്കോമിയോസ്, ഇടുക്കി - സഖറിയ മാർ സേവേറിയോസ്.

ചരിത്രരേഖകൾ

# മക്കളെ സത്യവിശ്വാസത്തിലും സത്യനടപടികളിലും വളർത്തുവിൻ

### നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും (മുദ്ര)

നമ്മുടെ നിരണം മുതലായ എല്ലാ ഇടവകകളിലും ഉൾപ്പെട്ട പള്ളികളുടെ വികാരിമാരും ദേശത്തുപട്ടക്കാരും പള്ളികൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ[1] നിങ്ങൾക്കു വാഴ്‌വ്.

പ്രിയമുള്ളവരേ,

ഈ കാലങ്ങളിൽ വേദതർക്കങ്ങളും കള്ള ഉപദേഷ്ടാക്കളും വർദ്ധിച്ചിരിക്കുന്നുയെന്നും, നാൾക്കുനാൾ സത്യവിശ്വാസത്തിനെതിരായ മതങ്ങളും തന്നിഷ്ട നടപടികളും ചില ഗൃഹശാസ്ത്രികൾ പ്രസ്താവിക്കുന്ന വ്യർത്ഥമായ ഗണിതങ്ങളെ കേട്ട് ഭ്രമിച്ചുകൊണ്ട് സ്ഥിരവിശ്വാസികളായ മറ്റുള്ളവരെ കൂടി ഭ്രമിപ്പിക്കുന്നവരും നമ്മുടെ രക്ഷിതാവിനാലും തന്റെ വിശുദ്ധ ശ്ലീഹന്മാരാലും ബാവാമാരാലും സ്ഥിരപ്പെടുത്തപ്പെട്ടിരിക്കുന്ന അടിസ്ഥാനത്തിൽ നിന്നും ലാക്കിൽ നിന്നും തെറ്റി വെറിപിടിച്ചോടി നടക്കുന്നവരും, നിഗളത്താലും, അഹംഭാവത്താലും ദുഷ്ടാത്മാവിന്റെ വാഹനമായിത്തീർന്നുകൊണ്ട് പരിശുദ്ധാത്മാവുള്ളവരുടെ ഭാവം നടിക്കുന്ന ദുരുപദേശികളും മറ്റും ഇപ്പോൾ എല്ലാ സ്ഥലങ്ങളിലും ഓടിനടക്കുന്നുയെന്നുള്ളതു പ്രസിദ്ധമാണല്ലോ. കഴിയുമെങ്കിൽ ഉത്തമന്മാരെക്കൂടി തട്ടിപ്പാൻ തക്കവണ്ണമുള്ള പരീക്ഷകൾ ഉണ്ടാകുമെന്നു നമ്മുടെ രക്ഷിതാവു കല്പിച്ചിട്ടുള്ള തിരുമൊഴികളെ നിങ്ങൾ പ്രത്യേകം ഓർക്കണം. പിന്നെയും അവരുടെ നടപടികളുടെ അവസാനത്തെ പരിശോധിച്ചുകൊൾവിൻ എന്നു വി. ശ്ലീഹാ കല്പിച്ചിട്ടുള്ളതുപോലെ ഈ ഇടക്കാലങ്ങളിൽ കാണപ്പെട്ട ചില ദുരുപദേശ നടപടികളെയും അവരുടെ അവസാനത്തെയും പരിശോധിച്ചാൽ അവകൾ അബദ്ധമായിട്ടുള്ളതെന്നു വെളിപ്പെടുന്നു.

1. വിദ്വാൻകുട്ടി[2] മുതൽപേരുടെ ആരംഭത്തെയും അവരുടെ അവസാനത്തെയും ഓർപ്പീൻ. 2. ഡേവിഡ്[3] മുതൽപേരുടെ ഉപദേശങ്ങളെയും അവരുടെ അവസാനത്തെയും പരിശോധിപ്പീൻ. 3. രക്ഷണീയ സൈന്യങ്ങളുടെ[4] അടിസ്ഥാനമില്ലാത്ത വിശ്വാസത്തെയും അബദ്ധമായ അവരുടെ നടപടികളെയും നോക്കുവീൻ. 4. മേല്പ്പറഞ്ഞ വശങ്ങളോടുകൂടി അല്ലയോ ഇപ്പോൾ ചിലർ നമ്മുടെ ഇടയിൽ വന്നിറങ്ങീട്ടുള്ളതും. എന്നാൽ നിങ്ങളിൽ ചിലർ അവരുടെ വചനങ്ങൾക്കു ചെവികൊടുക്കുന്നതായും മറ്റും അറിഞ്ഞു നാം വ്യസനിക്കുന്നു.

പ്രിയമുള്ളവരെ, സത്യാത്മാവിനാൽ ഉള്ളവകളുടെ ആരംഭം ലഘുവായും അവയുടെ അവസാനം വലിപ്പമായും സ്ഥിരമായും ഇരിക്കും. ദുഷ്ടാത്മാവിനാൽ ഉള്ളവകളുടെ ആരംഭം വിദ്വാൻകുട്ടി മുതൽപേരുടേതുപോലെ ഘോരമായും അവസാനം നിസ്സാരമായും അബദ്ധമായും ഇരിക്കും.[5] മാതാപിതാക്കന്മാർക്കും ഗുരുഭൂതന്മാർക്കും, സഭയ്ക്കും സഭാപിതാക്കൾക്കും കീഴ്പ്പെട്ടിരിക്കുന്ന മക്കൾ അവരുടെ പിന്നടികളിൽ നിന്നു വിട്ട് ഉല്ലാസങ്ങൾക്കും ആഹ്ലാദങ്ങൾക്കും മദ്യപാനം, വേശ്യാദോഷം, ദുർമ്മാർഗ്ഗം മുതലായ തോന്നിയവാസങ്ങളിലേക്കു പോകുവാൻ വിടാതിരിക്കുന്നതിൽ തല്ക്കാലം അവർക്കു ദുഃഖവും അവസാനം അവർക്കു വലിയ സന്തോഷവും ഉണ്ടാകുന്നതാണ്. മേല്പ്പറഞ്ഞ കീഴനുസരണത്തിൽ അല്ലാതെ തന്നിഷ്ടമായി നടക്കപ്പെടുവാൻ ഇടവരുന്ന ബാലന്മാർക്കു തൽസമയം സന്തോഷവും, അവസാനം ദുഃഖവും നേരിടുന്നതാകുന്നു. ഗുരുഭൂതന്മാർക്ക് കീഴ്പ്പെട്ട് വരുതിപ്രകാരം നടക്കാതെ തോന്നിയവാസമായി നടക്കുന്ന പൈതങ്ങൾ ക്ലാസ്സിൽ[6] നിന്നു തള്ളപ്പെട്ടവരായിത്തീരും. ഇടയന്റെ ശബ്ദം ഗണ്യമാക്കാതെ കൂട്ടത്തിൽ നിന്നു തെറ്റിപ്പോകുന്ന ആടുകൾ കുഴിയിലോ ദുഷ്ടമൃഗങ്ങളുടെ കയ്യിലോ അകപ്പെട്ടു നഷ്ടമായിത്തീരുന്നതല്ലാതെ, ആട്ടിൻതൊഴുത്തിൽ പ്രവേശിച്ച് ആശ്വസിപ്പാനിടയാകുന്നതല്ല. മാതാപിതാക്കന്മാർക്കു അനുസരണമില്ലാതെ അവരുടെ ശത്രുക്കളോടു ചേർന്ന് വിരോധികളായിത്തീർന്നാൽ അവരുടെ ശാപത്തിനു പാത്രീഭവിക്കയും അവരുടെ അവകാശത്തിന് ഇതരന്മാരായിത്തീരുകയും ഇഹത്തിലും പരത്തിലും അവർ അയോഗ്യന്മാരായിരിക്കയും ചെയ്യുന്നതാണ്. 'എന്റെ പുത്രാ! നിന്റെ പിതാവിന്റെ നിയമത്തെ അനുസരിച്ചുകൊൾകാ എന്നും, നിന്റെ മാതാവിന്റെ നിയമത്തെ മറന്നു പോകരുതെന്നും'[7] ഉള്ള പരിശുദ്ധ റൂഹായുടെ വചനത്തെ ഓർത്തുകൊൾവീൻ. നമ്മുടെ പിതാവായ സർവ്വശക്തൻ നമുക്കു നിയമിച്ചിട്ടുള്ള വിശ്വാസനടപടികളെയും മറന്നുപോകരുത്. ആദ്യം ഏലോഹീം മക്കൾ[8] എന്നു പറയപ്പെടുന്ന ശേതിന്റെ മക്കൾ അവരുടെ പിതാവായ ആദാമിന്റെ വരുതിവിട്ട് മനുഷ്യമക്കൾ എന്നു പറയപ്പെടുന്ന കായേൻ മക്കളോടു കൂടി ചേർന്നുല്ലസിച്ച് ദുർമ്മാർഗ്ഗത്തിൽ നടന്നു ദുഷ്ടസന്തതികൾ ജനിച്ചു പിഴച്ച കൂട്ടമായിത്തീരുകയാൽ ദൈവകോപം അവരിൽ ഉണ്ടായി. ജലപ്രളയത്തിൽ ആ തലമുറ ഒക്കെയും നശിപ്പിച്ചു കളവാൻ ഇടയായി.[9]



ആകയാൽ പ്രിയമുള്ളവരേ! നിങ്ങൾ അനുസരണക്കേടിന്റെ സന്തതികളല്ല. മേല്പറഞ്ഞ പരിശുദ്ധാത്മാവിന്റെയും പരിശുദ്ധ മാതാവിന്റെയും[10] അനുഗ്രഹിക്കപ്പെട്ട ഏലോഹീം മക്കൾ അത്രെ.[11] ആ നമ്മുടെ മാതാപിതാക്കന്മാരുടെ അനുസരണത്തിൽ നിന്നു വിട്ടു പൈശാചിക കൂട്ടത്തോടു ചേർന്ന് തോന്ന്യവാസ നടപടികളിലും വിശ്വാസതെറ്റിലും അഹങ്കരിച്ചുല്ലസിച്ചു നടപ്പാൻ ഒരിക്കലും ആരും മനസുവച്ചുപോകരുത്. നിങ്ങളുടെ മക്കളെ, അവർ ദൈവത്തിന്റെ മക്കളായിത്തീരുവാൻ തക്കവണ്ണം അവരെ സത്യവിശ്വാസത്തിലും സത്യനടപടികളിലും ഭയഭക്തിയിലും അനുസരണത്തിലും സ്നേഹത്തിലും വളർത്തുവിൻ. പള്ളിയിൽ പട്ടക്കാർ പ്രസംഗിക്കുന്നതു കൂടാതെ തിരഞ്ഞെടുത്തു കൈവെപ്പോടും കല്പനയോടും കൂടെ അയയ്ക്കപ്പെടുന്ന ഉപദേശികളെകൊണ്ടും[12] പ്രസംഗം നടത്തിച്ചുകൊൾവീൻ. അല്ലാതെ ഉപദേശികളെന്നു പറഞ്ഞു വരുന്ന മതവിരോധികളെക്കൊണ്ടും കല്പിക്കപ്പെട്ടിരിക്കുന്ന നോമ്പ്,



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





നമസ്കാരം, കുരിശുവര, കുമ്പിടീൽ, കുർബ്ബാന, കുമ്പസാരം, മാമോദീസാ, രോഗികൾക്കുള്ള സൈത്തുപൂശൽ[13] മുതലായ കർമ്മങ്ങളും, തംപുരാനെപെറ്റ അമ്മയോടും,[14] പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥപ്രാർത്ഥനകളും നിസ്സാരമെന്നു വച്ചു അവയെ ആദരിക്കാതെ നിന്ദിക്കുന്ന കള്ള ഉപദേഷ്ടാക്കളെക്കൊണ്ടും, പള്ളിയിൽ വച്ചോ നിങ്ങളുടെ കൂട്ടത്തിൽ വച്ചോ പ്രസംഗിപ്പിക്കയും, അവരുടെ ദുരുപദേശങ്ങളെ കേൾക്കയും ചെയ്തുപോകരുത്. അങ്ങിനെയുള്ളവർ വഞ്ചകന്മാരാകയാൽ അവർക്കു നിങ്ങളിൽ സ്ഥലം കൊടുക്കയും അരുത്. എന്നാൽ ആരെങ്കിലും അനുസരണം വിട്ട് ഇതിന് എതൃത്ത് പ്രവർത്തിക്കുന്നതായി കാണപ്പെട്ടാൽ അവനെ നമ്മുടെ കൂട്ടത്തിൽ അന്യനായി വിചാരിച്ചുകൊള്ളുകയും വേണം.

സർവശക്തനായ ദൈവത്തിന്റെ കൃപയും വാഴ്‌വും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. അതു കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

എന്ന്, 1897-ന് കൊല്ലം 1073 മകരം 23-ന് കല്ലുങ്കത്ര പള്ളിയിൽ നിന്നും.

(ഒപ്പ്)

1. (പഴയ മലയാളം) 'യോഗമായി കാണുക' എന്നർത്ഥം.

2. യുസ്തസ് യൂസഫ് എന്ന തമിഴ് വംശജനായ സി. എം. എസ്. പാതിരി അഞ്ചര വർഷത്തിനകം 1881-ൽ കർത്താവിന്റെ രണ്ടാമത്തെ വരവുണ്ടാകുമെന്ന് പ്രവചനം നടത്തി. അദ്ദേഹത്തിന്റെ പ്രസംഗത്തിൽ ആകൃഷ്ടരായ അനേകം നസ്രാണികളും സി.എം.എസ്. സഭക്കാരും അദ്ദേഹത്തോടൊപ്പം ചേർന്നു പുതിയൊരു സഭ സ്ഥാപിച്ചു. പ്രവചനപ്രകാരം ലോകം അവസാനിക്കാതെ ഇരുന്നതിനാൽ ഭൂരിപക്ഷവും അദ്ദേഹത്തെ വിട്ടുപോയി. ഇന്ന് യൂയോമയ സഭ എന്നറിയപ്പെടുന്നതും തോട്ടയ്ക്കാട്, മല്ലപ്പള്ളി തുടങ്ങിയ ഏതാനും പ്രദേശങ്ങളിൽ മാത്രം അതീവ ന്യൂനപക്ഷ സഭയായി തുടരുന്നതുമായ വിഭാഗം ഈ പ്രസ്ഥാനത്തിന്റെ പിൻതുടർച്ചയാണ്. അഞ്ചരവേദക്കാർ എന്ന് മറ്റുള്ളവർ ഇവരെ വിളിക്കുന്നു (കൂടുതൽ വിവരങ്ങൾക്ക് കാണുക ചാക്കോ, റവ. ഇ. ജെ., *കേരളത്തിലെ ചില സ്വതന്ത്ര സഭകൾ*, തിരുവല്ല, സി.എസ്.എസ്., 1986).

3. യുസ്തസ് യൂസഫാണ് വിദ്വാൻകുട്ടി. 'കന്നീറ്റ്' സഭയെന്നും ഈ പ്രസ്ഥാനം അറിയപ്പെട്ടിരുന്നു. 'തമിഴ് ഡേവിഡ്' എന്നാണ് ഇദ്ദേഹം അറിയപ്പെട്ടത്.

4. = Salvation Army. ഇംഗ്ലണ്ടിൽ വില്യം ബുത്ത് സ്ഥാപിച്ച സംഘടന. കുർബാന, മാമോദീസാ, പൗരോഹിത്യം മുതലായ കൂദാശകൾ ഇല്ല. കരസേനയിലെ റാങ്കുകളാണ് സഭാ പ്രവർത്തകർക്കു നൽകുന്നത്. 1882-ൽ ഇന്ത്യയിൽ പ്രവർത്തനം ആരംഭിച്ചു.

5. യൂയോമയ മതത്തിന്റെ പെട്ടെന്നുള്ള വളർച്ചയും അതേ വേഗതയിലുള്ള തകർച്ചയും സൂചിതം.

6. ഇക്കാലമായപ്പോഴേക്കും മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ വിപ്ലവം മൂലം തെക്കൻ ഇടവകകളിലെങ്ങും പള്ളിക്കൂടങ്ങൾ സ്ഥാപിക്കപ്പെട്ടിരുന്നു. അതിനാൽ ക്ലാസ്, പുറത്താക്കൽ എന്നീ വാക്കുകളൊക്കെ നസ്രാണികൾക്ക് പരിചിതമായിരുന്നു.

7. സദൃ. 1:08.

8. (അരമായ) = ദൈവമക്കൾ.

9. ഉല്പത്തി 6:2

10. ഇവിടെ വി. സഭയെയാണ് 'മാതാവ്' എന്നു വിശേഷിപ്പിച്ചിരിക്കുന്നത്. ഇത് ക്രൈസ്തവ പാരമ്പര്യമാണ്.

11. ഉല്പത്തി 6:13 - 8:14.

12. ഇപ്രകാരം പലർക്കും പ. പരുമല തിരുമേനി പ്രസംഗത്തിനുള്ള അനുവാദം നൽകിയതിന് രേഖകൾ ഉണ്ട്.

13. സൈത്ത് ഒലിവെണ്ണയാണ്. മലങ്കരസഭയുടെ വി. കൂദാശകളിൽ ഒന്നാണ് രോഗികളുടെ തൈലാഭിഷേകം. അതിനായി പ്രത്യേകം ശുദ്ധീകരിച്ച ഒലിവെണ്ണയാണ് ഉപയോഗിക്കുന്നത്.

14. വി. കന്യകമറിയാം.



## പ്രാർത്ഥന

### പ. പരുമല തിരുമേനി

- പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു.
- ജനങ്ങളുടെയിടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൽ വിദ്യാഭ്യാസത്തിനെ സഹായിക്കുന്നതത്രെ പ്രാർത്ഥന.
- നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല.
- ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.
- ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധിഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?
- ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.
- രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും, തളർച്ച തീരാനും, നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ.
- സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.
- നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.



**കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവകയുടെ ആദ്യഫലപ്പെരുന്നാൾ ആഘോഷങ്ങൾ നടന്നു. പ്രഥമ ശ്ലൈഹിക സന്ദർശനത്തിനായി കുവൈറ്റിൽ എത്തിച്ചേർന്ന പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഭദ്രദീപം തെളിയിച്ച് പെരുന്നാൾ ചടങ്ങുകൾ ഉത്ഘാടനം ചെയ്തു. ഡോ. ജോസഫ് മാർ ദിവന്നാസിയോസ്മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ച പൊതുസമ്മേളനത്തിൽ മഹാഇടവക വികാരി ഫാ. ലിജു കെ. പൊന്നച്ചൻ സ്വാഗതവും, ആദ്യഫലപ്പെരുന്നാൾ 2022 ജനറൽ കൺവീനർ ബിനു ബെന്ന്യാം നന്ദിയും പ്രകാശിപ്പിച്ചു.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







# പരിശുദ്ധിയുടെ പരിമളം

## ഫാ. ഡോ. കെ. എം. ജോർജ്

*“സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ, അവനത്രെ ഉത്തമനായ ദൈവഭക്തൻ എന്തെന്നാൽ ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്ക് സ്നേഹിക്കാനാണ്” – പരുമല തിരുമേനി*

പ്രസിദ്ധ റഷ്യൻ സാഹിത്യകാരനായിരുന്ന ദസ്തയേവ്സ്ക്കി യുടെ ‘കാരമസോവ് സഹോദരന്മാർ’ അപൂർവ്വമായ ഉൾക്കാഴ്ചയും ആത്മീക ഭാവവുമുള്ള നോവലാണ്. അതിലെ ഫാദർ സോസിമ എന്ന സന്യാസിശ്രേഷ്ഠൻ ആഴമേറിയ ആത്മികതയുടെയും മനുഷ്യസ്നേഹത്തിന്റെയും പ്രതീകമാണ്. അദ്ദേഹം മരിച്ചപ്പോൾ ശവശരീരത്തിൽനിന്ന് സുഗന്ധം പുറപ്പെടുമെന്ന് ആളുകൾ പ്രതീക്ഷിച്ചിരുന്നു. കാരണം, വിശുദ്ധരായ മനുഷ്യർ മരിച്ചു കഴിഞ്ഞാൽ അവരുടെ മൃതശരീരങ്ങളിൽനിന്ന് ദിവ്യപരിമളം പുറപ്പെടുമെന്നും അത് അവരുടെ വിശുദ്ധിയുടെ ഉരകല്ലാണെന്നും റഷ്യയിൽ പരമ്പരാഗതമായ വിശ്വാസമുണ്ടത്രേ. ഫാദർ സോസിമയുടെ ആത്മീക തേജസ്സിൽ അസൂയ പൂണ്ടിരുന്ന ദുർമുഖനായ മറ്റൊരു സന്യാസി അദ്ദേഹത്തെ തേജോവധം ചെയ്യാൻ തക്കം പാർത്തിരിക്കുകയായിരുന്നു. സോസിമയുടെ മൃതദേഹം വച്ചിരുന്ന മുറിയിൽനിന്ന് മൂക്കു പൊത്തിക്കൊണ്ട്, ദുർഗന്ധ മെന്ന് വിളിച്ചുപറഞ്ഞ് എടുത്തുചാടി, ആളിളക്കി ബഹളമുണ്ടാക്കുന്ന ഈ സന്യാസിയെ ദസ്തയേവ്സ്കി ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ട്. വിശുദ്ധിക്ക് വ്യക്തവും പ്രകടവുമായ അടയാളം തേടാനുള്ള ശ്രമം ക്രിസ്തീയ സഭയിൽ പലപ്പോഴും നടന്നിട്ടുണ്ട്. ബാഹ്യമായ ചില അത്ഭുത ലക്ഷണങ്ങൾ വച്ച് അളക്കുന്നതിലാണ് ജനങ്ങൾക്ക് താല്പര്യം.

ആരാണ് വിശുദ്ധർ? നിർവ്വചിക്കുക അത്ര എളുപ്പമല്ല. വ്യക്തികളെ വിശുദ്ധന്മാരും ശുദ്ധിമതികളുമായി പ്രഖ്യാപിക്കാൻ പൗരസ്ത്യ സഭകൾ പൊതുവെ വിമുഖത കാട്ടുന്നു. കാരണങ്ങൾ പലതുണ്ട്. ഒന്നാമതായി, നമ്മുടെ ലോകത്തിൽ മറ്റെല്ലാം പോലെതന്നെ വിശുദ്ധിയും ആപേക്ഷികമാണ്. ഒരാളെ വിശുദ്ധനെന്ന് പ്രഖ്യാപിക്കണമെങ്കിൽ മറ്റൊരാളുമായോ മറ്റു പലരുമായോ താരതമ്യം ചെയ്യേണ്ടി വരുന്നു. ഈ താരതമ്യ ചിന്തയുടെ അടിസ്ഥാനം സുദൃഢമല്ല. കാലദേശങ്ങൾക്കനുസരിച്ചും വ്യക്തികളെ അപേക്ഷിച്ചും താരതമ്യത്തിന്റെ അടിസ്ഥാനം മാറിക്കൊണ്ടിരിക്കും. കേവല വിശുദ്ധി ദൈവത്തിനു മാത്രമുള്ളതാണ്. പക്ഷേ, അത് അപരിമിതമാണ്. ആപേക്ഷികതയ്ക്കും താരതമ്യത്തിനും അതീതവുമാണ്. അതുകൊണ്ട് ദൈവത്തിന്റെ വിശുദ്ധിയുടെ അടിസ്ഥാനത്തിൽ ഒരു വ്യക്തിയെ വിശുദ്ധനെന്ന് നിർണ്ണയിക്കുക എളുപ്പമല്ല. മാത്രവുമല്ല ദൈവത്തിന്റെ വിശുദ്ധി പൂർണ്ണമായി അറിഞ്ഞവർ ആരാണ്? ഒന്നിനെ മറ്റൊന്നുമായി താരതമ്യം ചെയ്യണമെങ്കിൽ രണ്ടും പൂർണ്ണമായി അറിഞ്ഞിരിക്കേണ്ടതല്ലേ?

രണ്ടാമതായി, ഒരു മനുഷ്യന്റെ വിശുദ്ധി നിർണ്ണയിക്കുക മറ്റു മനുഷ്യർക്ക് എളുപ്പമല്ല. എത്ര ഉൾക്കാഴ്ചയുള്ള വ്യക്തിക്കും മറ്റൊരു മനുഷ്യ വ്യക്തിയുടെ ആന്തരിക വ്യാപാരങ്ങളെ പൂർണ്ണമായി വിവേചിക്കാനും നിർണ്ണയിക്കാനും സാധിക്കുകയില്ല. എത്ര വലിയ മനഃശാസ്ത്രജ്ഞനും മനുഷ്യമനസ്സിന്റെ കുറെ ഭാവങ്ങളെയും ചില വശങ്ങളെയും മാത്രമേ ഗ്രഹിക്കാനാവൂ. അത്ര ആഴമേറിയതും സങ്കീർണ്ണവുമാണ് മനസ്സ് എന്ന പ്രതിഭാസം. ഇതിലും അഗമ്യമാണ് ആത്മാവിന്റെ ചലനങ്ങൾ. ഒരു വ്യക്തിയെക്കുറിച്ചുള്ള മറ്റുള്ളവരുടെ നിർണ്ണയം ശരിയായിരിക്കാനുള്ള സാദ്ധ്യത പോലെതന്നെ തെറ്റായിരിക്കാനും സാദ്ധ്യതയുണ്ട്.

മൂന്നാമതായി, വിശുദ്ധിയെന്നത് നിരന്തരമായ വളർച്ചയും ആത്മീയ പുരോഗതിയുമാണ്. അത് ദൈവത്തിന്റെ അതുല്യമായ ഒരു ദാനവുമാണ്. ഒരു വ്യക്തി ഈ ലോകത്തിൽ ജീവിച്ചിരിക്കുന്ന കുറെ വർഷങ്ങളിലെ അനുഭവത്തിന്റെ അടിസ്ഥാനത്തിൽ മാത്രം ആ വ്യക്തിയുടെ വിശുദ്ധി നിർണ്ണയിക്കുന്നതിൽ ചിലപ്പോൾ പാകപ്പിഴകളുണ്ടാകാം. ക്രിസ്തുവാകുന്ന തലയോളം വളർന്ന് ദൈവസദൃശന്മാരാകാൻ വിളിക്കപ്പെട്ടിരിക്കുന്നവർക്ക് അപരിമിതമായ വളർച്ചയുടെ സാദ്ധ്യതയാണുള്ളത്. വിശുദ്ധന്മാരെന്ന് നാം കരുതുന്ന വ്യക്തികൾ ഈ നിരന്തരമായ ആത്മീയ വളർച്ചയെക്കുറിച്ച് പൂർണ്ണബോധമുള്ളവരാണ്.



അതുകൊണ്ട് തങ്ങളെ സ്വയം കുറവുള്ളവരായി അവർ കാണുന്നു. മറ്റുള്ളവർ നല്കുന്ന ‘വിശുദ്ധർ’ എന്ന വിശേഷണം അവർ ഒരിക്കലും സ്വീകരിക്കയുമില്ല.

താത്വികമായി ഇങ്ങനെയൊക്കെപ്പറഞ്ഞാലും ചില പ്രത്യേക വ്യക്തികളുടെ ജീവിത വിശുദ്ധി നമ്മുടെ ശ്രദ്ധയാകർഷിക്കുന്നു. അവരുമായി ഇടപഴകിയവരുടെയും ആത്മീക സംസർഗ്ഗം ചെയ്യുന്നവരുടെയും അനുഭവത്തിന്റെ വെളിച്ചത്തിൽ അവരെ വിശുദ്ധരായി നാം അംഗീകരിച്ച് ആദരിക്കുന്നു. ക്രിസ്തീയസഭയിൽ വിശുദ്ധന്മാരും ശുദ്ധിമതികളുമെന്നറിയപ്പെടുന്നവർ ഇങ്ങനെ ദീർഘനാളുകൾകൊണ്ട് പൊതുവെ ജനങ്ങളുടെ ഇടയിൽ സ്വീകാരവും സമ്മതവും നേടിയവരാണ്. ഔപചാരികമായ പ്രഖ്യാപനം കൊണ്ടല്ല അവർ വിശുദ്ധരാകുന്നത്. നേരേ മറിച്ച് വിശുദ്ധരായി ജനങ്ങൾ അംഗീകരിക്കയും സ്വീകരിക്കുകയും ചെയ്യുന്ന ചിലരെ പിന്നീടു ചിലപ്പോൾ വിശുദ്ധരായി പ്രഖ്യാപിച്ചേക്കാം.

എല്ലാ വിശ്വാസികളെയും പൗലോസ് ശ്ലീഹാ വിശുദ്ധരെന്ന് വിശേഷിപ്പിക്കുന്നുണ്ട്. ദൈവത്തിന്റെ വിശുദ്ധിയിൽ പങ്കുചേരുവാൻ വിളിക്കപ്പെട്ടവർ, ക്രിസ്തുവിന്റെ രക്തത്താൽ വിശുദ്ധീകരണം പ്രാപിച്ചവർ എന്നൊക്കെയുള്ള അർത്ഥത്തിലാണ് അദ്ദേഹം ഈ പദം ഉപയോഗിക്കുന്നത്. തേജസ്സിന്മേൽ തേജസ് പ്രാപിച്ച് ക്രിസ്ത്വനുരൂപികളും അങ്ങനെ ദൈവസദൃശരുമാവുകയെന്നതാണ് വിശുദ്ധിയുടെ പാരമ്യതയായി സഭ പഠിപ്പിക്കുന്നത്. പക്ഷേ, ദൈവീകരണമെന്ന ഈ പരമാനുഭവം ഒരു നിശ്ചലമായ ബിന്ദുവിൽ അവസാനിക്കുന്നില്ല. മറിച്ച് അനുനിമിഷം ചലനാത്മകമായ, വികസ്വരമായ ഒരനുഭവമണ്ഡലത്തിലേക്കുള്ള പ്രവേശനമാണത്. നിസ്സായിലെ വി. ഗ്രീഗോറിയോസും മറ്റും പറയുന്നതുപോലെ ‘അവസാനമില്ലാത്ത ആരോഹണ’മാണത്. അപ്പോൾ ഈയർത്ഥത്തിൽ, ഒരുവൻ ‘വിശുദ്ധീകരിക്കപ്പെട്ടു’ എന്നു ഭൂതകാലത്തിൽ പറയുവാൻ നമുക്ക് പ്രയാസമാണ്. ‘വിശുദ്ധീകരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു’ എന്ന് തുടർച്ചയായ വർത്തമാന കാലത്തിലേ പറയാനാവൂ (ഈ ജീവിതത്തിനപ്പുറത്ത് ഭൂതകാലത്തിനും വർത്തമാന കാലത്തിനും പ്രസക്തിയൊന്നുമില്ലെങ്കിലും ഇവിടെ നമുക്ക് അങ്ങിനെ മാത്രമേ പറയാനാവൂ).

വിശുദ്ധിയെന്നത് ഒരേസമയം ദൈവത്തിന്റെ പരിശുദ്ധാത്മാവിന്റെ ദാനവും നമ്മുടെ ആത്മീക സാധനയുടെ ഫലവും ആത്യന്തികമായ ആത്മിക സാക്ഷാത്കാരവുമാണ്. വിശുദ്ധരായി പരിഗണിക്കപ്പെടുന്നവരുടെ വിശുദ്ധി മനുഷ്യരാശിയുടെ പൊതുസമ്പത്താണ്. വിശുദ്ധന്മാർ തങ്ങൾക്കുവേണ്ടി കരുതാതെ, കർത്താവിനെപ്പോലെ ലോകത്തിനു വേണ്ടി സ്വയം നല്കിയവരാണ്. അവരുടെ വിശുദ്ധി മറ്റുള്ളവർക്ക് ആത്മീക ഭക്ഷണവും പ്രചോദന സ്രോതസ്സുമാണ്. ഒറ്റപ്പെട്ട വ്യക്തിയായിട്ടല്ല വിശുദ്ധനെയോ ശുദ്ധിമതിയെയോ നാം കരുതുന്നത്. അവർ കർത്താവിന്റെ സമൂഹ ശരീരത്തിലെ അവിഭാജ്യമായ അവയവങ്ങളാണ്. അതുകൊണ്ട് സ്വാർത്ഥപരമായ ലക്ഷ്യങ്ങൾക്കുവേണ്ടി അവരെ ഉപയോഗിക്കാൻ ശ്രമിക്കുന്നത് ശരിയല്ല. സ്നേഹമാണ് അവരുടെ വിശുദ്ധിയുടെ അടിസ്ഥാനവും ഉരകല്ലും. മനുഷ്യസ്നേഹമില്ലാതെ, നന്മ ചെയ്യാൻ ആഗ്രഹമില്ലാതെ

വിശുദ്ധന്മാരെ വിളിച്ച് പ്രാർത്ഥിക്കുന്നത് അങ്ങേയറ്റം അപലപനീയമാണ്. കള്ളപ്പണത്തിന്റെയും വഞ്ചനയുടെ വെള്ളിക്കാശിന്റെയും പങ്ക് വിശുദ്ധന്മാർക്ക് നല്കി സ്വന്തം മനഃസാക്ഷിയെ തൃപ്തിപ്പെടുത്തുന്നത് മ്ലേച്ഛതയാണ്.

പ്രകാശത്തെയാണ് വിശുദ്ധിയുടെ പ്രതീകമായി സാധാരണ വ്യവഹരിക്കുന്നത്. ദൈവം അഗമ്യ തേജോമയമായ പ്രകാശമാണ്. സൃഷ്ടി മുഴുവനും പ്രകാശംകൊണ്ട് നിറയുവാൻ സൃഷ്ടിയുടെ തുടക്കം തന്നെ പ്രകാശത്തിലാണ്. ഇങ്ങനെ പ്രഭാപൂരിതമായ ഒരു ചിത്രമാണ് മനുഷ്യന്റെ ആത്യന്തിക വിശുദ്ധീകരണത്തെക്കുറിച്ച് സഭാപിതാക്കന്മാർ നല്കുന്നത്. മനുഷ്യന്റെ ആദിശോഭ ശരിയായി പ്രതിഫലിപ്പിക്കുവാൻ നമുക്കിന്ന് കഴിയുന്നില്ല. കാരണം, മനുഷ്യന് സംഭവിച്ച വീഴ്ചതന്നെ. വീഴ്ചയ്ക്കുമുമ്പ് ആദാമിനും ദൈവത്തിനും പ്രകൃതിക്കുമിടയിൽ ആവരണമില്ലായിരുന്നു. ദിവ്യശോഭ പൂർണ്ണമായി സ്വീകരിക്കുവാനും പ്രതിഫലിപ്പിക്കുവാനും ആദിമനുഷ്യനും പ്രപഞ്ചത്തിനും കഴിയുമായിരുന്നു.

അപ്പോൾ വിശുദ്ധീകരണമെന്നത് ഈ ഇരുട്ടിന്റെ തിരശ്ശീലകൾ മാറ്റി മനുഷ്യനും മനുഷ്യനും തമ്മിലും മനുഷ്യനും ദൈവവും തമ്മിലും മനുഷ്യനും പ്രകൃതിയും തമ്മിലും മുഖാമുഖം കണ്ട് ദൈവിക പ്രകാശത്തിൽ ഉല്ലസിക്കുകയെന്നതാണ്. സൃഷ്ടിക്കു മുമ്പേയുള്ള ദിവ്യശോഭയിൽ മനുഷ്യരും പ്രകൃതിയും പൂർണ്ണമായും പങ്കാളികളാവുന്നു. താബോർ മലയിലെ അപൂർവ്വ പ്രകാശത്തിൽ യേശുവും മോശയും ഏലിയാവും ഒരേസമയം സന്നിഹിതരായതുപോലെ, സകല സൃഷ്ടിയും ദൈവസന്നിധിയിൽ പരസ്പരം മറയില്ലാതെ സത്യപ്രകാശത്തിൽ ശോഭിതമായി ആനന്ദനൃത്തം ചെയ്യുന്നതായി വിശുദ്ധന്മാർ ദർശിക്കുന്നു. ലജ്ജാരഹിതമായ മുഖങ്ങളും വഞ്ചനയില്ലാത്ത ഹൃദയങ്ങളുമാണിവിടെ നാം കാണുന്നത്. ഈ ലോകത്തിൽ വിശുദ്ധന്മാരെ സ്നേഹിക്കയും ആദരിക്കയും ചെയ്യുന്നവർ ഇതുതന്നെയാണ് ആഗ്രഹിക്കേണ്ടത്—മറച്ചുവയ്ക്കാനൊന്നുമില്ലാത്ത ഹൃദയങ്ങളും ലജ്ജാരഹിതമായ പ്രസന്നമുഖങ്ങളും. കാപട്യവും വഞ്ചനയുമുള്ള ഈ ലോകത്തിൽ അവർ നീതിയുടെ നിത്യസൂര്യന്മാരായിരിക്കും.

## പ. പരുമല തിരുമേനി കാലാനുക്രമണിക

| | |
|---|---|
| 1848 ജൂൺ 15 | : മുളന്തുരുത്തിയിൽ ചാത്തുരുത്തി കൊച്ചുമത്തായിയുടെയും കൊച്ചുമറിയാമ്മയുടേയും ഇളയ പുത്രനായി ജനിച്ചു. |
| 1857 സെപ്തംബർ 26 | : കരിങ്ങാശ്ര പള്ളിയിൽ വച്ച് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് കോറൂയോ പട്ടം നൽകി. |
| 1864 ഒക്ടോബർ–നവംബർ | : യൂയാക്കിം മാർ കൂറിലോസിൽ നിന്നും ശംശോനാ പട്ടവും കശീശാ പട്ടവുമേറ്റു. |
| 1864–72 | : കണ്ടനാട്, മുളന്തുരുത്തി ഇടവകകളിൽ വികാരിയും യൂയാക്കിം മാർ കൂറിലോസിന്റെ സെക്രട്ടറിയും. |
| 1872 ഏപ്രിൽ 7 | : മുളന്തുരുത്തി ഇടവക പൊതുയോഗത്തിന്റെ ശുപാർശപ്രകാരം പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമൻ റമ്പാൻ സ്ഥാനം നൽകി. |
| 1872 ജൂലൈ | : പരുമലയിൽ 30 സെന്റ് സ്ഥലം പുലിക്കോട്ടിൽ തിരുമേനിക്കു ലഭിച്ചു. അവിടെ അഴിപ്പുര സ്ഥാപിച്ചു. |
| 1873 സെപ്തംബർ | : യൂയാക്കിം മാർ കൂറിലോസിന്റെ അദ്ധ്യക്ഷതയിൽ പരുമലയിൽ പള്ളിപ്രതിപുരുഷയോഗം. |
| 1875 – 1877 | : കേരളം സന്ദർശിച്ച പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ സെക്രട്ടറി. |
| 1876 ജൂൺ 27–29 | : മുളന്തുരുത്തി സുന്നഹദോസിൽ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ദ്വിഭാഷി. |
| 1876 ഓഗസ്റ്റ് 27 | : മുളന്തുരുത്തിയിൽ മൂറോൻ കൂദാശ. |
| 1876 ഡിസംബർ 10 | : വടക്കൻപറവൂർ പള്ളിയിൽ വച്ച് പത്രോസ് തൃതീയൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് എന്ന പേരിൽ നിരണം ഭദ്രാസന മെത്രാപ്പോലീത്തായായി വാഴിച്ചു. |
| 1877 മെയ് 5 | : നിരണം ഭദ്രാസനത്തിന്റെ 22 പള്ളികളുടെ മെത്രാപ്പോലീത്തായായി ചുമതലയേറ്റു. |
| 1877 ജൂൺ | : പരുമല അഴിപ്പുരയിൽ താമസിച്ച് ഭദ്രാസന ഭരണം ആരംഭിച്ചു. |
| 1878 | : പ്രിന്റിംഗ് പ്രസ് വാങ്ങിക്കുവാൻ നിരണം മുതലായ പള്ളികളിൽ പിരിവ്. |
| 1878 ഫെബ്രുവരി 18 | : പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമന്റെ അദ്ധ്യക്ഷതയിൽ പള്ളിപ്രതിപുരുഷയോഗം. |
| 1884 | : തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതലയേറ്റു. തുടർന്ന് കൊല്ലം ഭദ്രാസനത്തിന്റേതും. |
| 1888 | : ഗോവ, ബോംബെ, സിലോൺ എന്നീ സ്ഥലങ്ങളിൽ പര്യടനം. |
| 1889 ജൂലൈ 29 തിങ്കൾ | : കോട്ടയം പഴയസെമിനാരിയിൽ അൽവാറീസ് മാർ യൂലിയോസിന്റെ സ്ഥാനാഭിഷേകശുശ്രൂഷയിൽ സഹകാർമ്മികത്വം. |
| 1892 മെയ് 29 ഞായറാഴ്ച | : കൊളംബോയിലെ സന്മരണമാതാവിന്റെ പള്ളിയിൽ റിനിവിലാത്തി മാർ തീമോത്തിയോസിന്റെ സ്ഥാനാഭിഷേക ശുശ്രൂഷയിൽ സഹകാർമ്മികത്വം. |
| 1892 മെയ് | : സിലോണിൽ വച്ച് 'കമാണ്ടർ ഓഫ് ദി ക്രൗൺ ഓഫ് ത്രോൺസ്' എന്ന ബഹുമതി ലഭിച്ചു. |
| 1892 | : കേരളത്തിലെ തെക്കൻ ഭദ്രാസനങ്ങളിലെ വൈദികസമ്മേളനം പരുമലയിൽ. |
| 1895 ജനുവരി 27 ഞായർ | : പരുമല പള്ളിയുടെ താൽക്കാലിക കൂദാശ. |
| 1895 ജനുവരി 28 തിങ്കൾ | : പരുമലയിൽ നിന്നും ഊർശ്ലേമിലേക്ക് തിരിച്ചു. |
| 1895 മാർച്ച് 20 ബുധൻ | : ബോംബെയിൽ നിന്നും ഊർശ്ലേമിലേക്ക്. |
| 1895 ഏപ്രിൽ 4 വ്യാഴം | : പോർട്ടുസായിഡിൽ. |
| 1895 ഏപ്രിൽ 7 ഞായർ | : യോപ്പാ തുറമുഖത്ത് – വിശുദ്ധ നാട്ടിൽ. |
| 1895 ഏപ്രിൽ 14 | : ഈസ്റ്റർ. |
| 1895 ഏപ്രിൽ 25 വ്യാഴം | : യോപ്പയിൽ നിന്നും കപ്പൽ കയറി. |
| 1895 ഏപ്രിൽ 26 വെള്ളി | : പോർട്ടുസായിഡിൽ. |
| 1895 ഏപ്രിൽ 30 ചൊവ്വ | : ബോംബെയ്ക്ക് പുറപ്പെട്ടു. |
| 1895 മെയ് 13 തിങ്കൾ | : ബോംബെയിൽ. |
| 1895 മെയ് 17 വെള്ളി | : ഊർശ്ലേം സന്ദർശനം കഴിഞ്ഞ് ഷൊർണ്ണൂരെത്തി. |
| 1895 ജൂൺ 4 | : ഊർശ്ലേം സന്ദർശനം കഴിഞ്ഞ് എത്തിയപ്പോൾ കോട്ടയം പട്ടണത്തിലും പഴയസെമിനാരിയിലും രാജകീയ സ്വീകരണം. |
| 1895 ജൂൺ 6 | : ഊർശ്ലേം സന്ദർശനം കഴിഞ്ഞ് തിരികെ പരുമലയിൽ എത്തി. |

| | |
|---|---|
| 1895 ജൂൺ | : ഊർശ്ലേം സന്ദർശനം കഴിഞ്ഞ് തിരികെയെത്തിയ ശേഷം പരുമല പൗരാവലി നൽകിയ സ്വീകരണത്തിൽ പ്രഭാഷണം നടത്തി. ഇത് ഭക്തവചനം എന്ന പേരിൽ അറിയപ്പെടുന്നു. |
| 1895 ജൂലൈ | : വിശുദ്ധ നാടു സന്ദർശനത്തെക്കുറിച്ച് '*ഊർശ്ലേം യാത്രാവിവരണം*' എന്ന ഗ്രന്ഥം എഴുതി പ്രസിദ്ധീകരിച്ചു. |
| 1895 ആഗസ്റ്റ് | : തുമ്പമൺ പള്ളിമേടയിൽ ഇംഗ്ലീഷ് സ്കൂൾ ആരംഭിച്ചു. |
| 1899 | : കുന്നംകുളത്ത് മാർ ഇഗ്നാത്തിയോസ് സ്കൂൾ ആരംഭിച്ചു. |
| 1900 | : കുന്നംകുളം പാറേൽ അങ്ങാടി സെന്റ് മേരീസ് സ്കൂളിന് പേർ നിർദ്ദേശിച്ചു. |
| 1901 ജനുവരി 23 | : തുമ്പമൺ പള്ളിമേടയിൽ ആരംഭിച്ച സ്കൂൾ പ്രത്യേകം കെട്ടിടത്തിൽ തുടങ്ങി. ഇതിന്റെ ശിലാസ്ഥാപനം നടത്തി. |
| 1902 ജനുവരി | : തിരുവനന്തപുരം സെന്റ് ജോർജ് പള്ളിയിൽ തിരുവിതാംകൂർ കൊട്ടാരത്തിലെ ഗവൺമെന്റ് ഫോട്ടോഗ്രാഫർ ഡിക്രൂസ് സായിപ്പ് *തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിലേക്ക്* പരുമല തിരുമേനിയുടെ ഫോട്ടോ എടുത്തു. |
| 1902 ഒക്ടോബർ | : പരുമല തിരുമേനിക്ക് ശാരീരിക ക്ഷീണം വർദ്ധിച്ചു. |
| 1902 നവംബർ 2 ഞായർ | : കന്തീലാ ശുശ്രൂഷ സ്വീകരിക്കുകയും വിശുദ്ധ കുർബ്ബാന അനുഭവിക്കുകയും ചെയ്തു. |
| 1902 നവംബർ 3 തിങ്കൾ | : രാത്രി ഒരു മണിക്ക് കാലം ചെയ്തു. |
| 1902 നവംബർ 4 ചൊവ്വ | : മുറിമറ്റത്തു പൗലോസ് മാർ ഈവാനിയോസിന്റെ പ്രധാന കാർമ്മികത്വത്തിൽ ഭൗതിക ശരീരം പരുമലയിൽ കബറടക്കി. |
| 1947 നവംബർ 2 | : പരുമല തിരുമേനിയെ വിശുദ്ധനായി മലങ്കരസഭ പ്രഖ്യാപിച്ചു. |



# ഗുരുവിനെക്കുറിച്ച് ശിഷ്യൻ

നമ്മുടെ ജീവിതം നന്നാക്കുന്നതിന് ശുദ്ധിമാന്മാരോടുള്ള സംസർഗ്ഗവും അവരുടെ ചരിത്രങ്ങളും ഏറ്റവും സഹായിക്കുന്ന ഒന്നാകുന്നുവല്ലോ. .... എന്നാൽ നമ്മുടെ അഭക്തിയുടെ ഈ കാലത്തിൽ പരിശുദ്ധന്മാർ ചെയ്തതായി പറയുന്ന അതിശയങ്ങളെപ്പറ്റി, എന്നിൽ വിശ്വസിക്കുന്നവൻ ഞാൻ ചെയ്യുന്നതിൽ അധികം അതിശയങ്ങളെ ചെയ്യും എന്നും മറ്റും കർത്താവു കല്പിച്ചിരിക്കുന്നതിനെ ആലോചിക്കാതെ അസംഭവ്യങ്ങളെന്നു പലരും സംശയിക്കുന്നു. ശുദ്ധിമാന്മാരുടെ ശക്തിയിലുള്ള സംശയം തീർക്കുവാനെന്നപ്രകാരം ദൈവം ഇക്കാലത്തിൽ ആർക്കും എതിർത്തുപറവാൻ പാടില്ലാത്തവണ്ണം കാലം ചെയ്ത നമ്മുടെ വിശുദ്ധ പിതാവ് (മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ) മുഖാന്തരം പല അത്ഭുതങ്ങളും ചെയ്കയാൽ വീണ്ടും ഈ ചരിത്രങ്ങൾ തർജ്ജമ ചെയ്വാൻ ധൈര്യമുണ്ടായി.

നമ്മുടെ കണ്ണുകൾക്കു മുമ്പാകെ ജീവിച്ചു കാലം ചെയ്ത ഈ പരിശുദ്ധന്റെ കബറുങ്കൽ അസംഖ്യം അത്ഭുതങ്ങൾ ഉണ്ടാകുന്നതിനു കൊച്ചി, തിരുവിതാംകൂറിലുള്ള നാനാജാതി മതസ്ഥന്മാരും സാക്ഷികളാകുന്നു. "സുറിയാനിക്കാർ, റോമാക്കാർ, ഇംഗ്ലീഷുകാർ മുതലായ ക്രിസ്ത്യാനികളും ബ്രാഹ്മണർ, ശൂദ്രർ, ഈഴവർ, പുലയർ മുതലായ ഹിന്ദുക്കളും മഹമ്മദീയരും" എന്നു വേണ്ടാ നാനാജാതികളും കബറുങ്കൽ വന്നു വഴിപാടു ഇടുന്നത് ഞാൻ കണ്ടിട്ടുണ്ട്. ദൈവകൃപയാൽ ഈ വിശുദ്ധന്റെ നാമത്തിൽ തങ്ങൾക്കായി സിദ്ധിച്ചിട്ടുള്ള അനുഗ്രഹങ്ങളെ ഓർത്തിട്ടു ചിലർ തങ്ങളുടെ സത്യ മാതാവിന്റെ മടിയിലേക്കു തന്നെ തിരിച്ചുവന്നിട്ടുണ്ട്. ചിലർ കാര്യം സാധിക്കുമ്പോൾ കുഷ്ഠരോഗികളെപ്പോലെ തങ്ങളുടെ വഴിക്കു പോകുന്നുമുണ്ട്. "സൗഖ്യമാക്കപ്പെട്ട പത്തു കുഷ്ഠരോഗികളിൽ ദൈവത്തെ മഹത്വപ്പെടുത്തുവാൻ ഒരു പുറജാതിക്കാരൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ" എന്നു കല്പിച്ചതുപോലെ പ്രവൃത്തിക്കുന്നവരാകുന്നു അധികവും, എങ്കിലും ഒഴികഴിവില്ലാ. മല്ലപ്പള്ളിയിലെ പിശാചു പുറപ്പെട്ടു പോയാറെ ആ കൊച്ചൻ രണ്ടു മൂന്നു മാസം ഞങ്ങളോടു കൂടെ താമസിച്ചു തിരുവനന്തപുരത്തു പോയി. ഒരു വടക്കൻ റോമാക്കാരൻ ഭ്രാന്തൻ സൗഖ്യമായി നേർച്ച തന്നു. കുഷ്ഠരോഗിയായ ഒരീഴവൻ മിക്കവാറും സൗഖ്യം പ്രാപിച്ചു ഇവിടെ വന്നു നേർച്ചകൾ കഴിച്ചു. തലെ ആണ്ടിൽ ആളുകളാൽ വഹിക്കപ്പെട്ടവൻ പിറ്റെ ആണ്ടിൽ നടന്നുവന്നു. തൊണ്ടയിൽ ഒരു ചൂണ്ടൽ കോർത്ത പുലയൻ ഇവിടെ വന്നു നേർച്ച ഇട്ടതിന്റെ ശേഷം ചൂണ്ടൽ താനേ ഊരിപ്പോയി. അയിരൂർ തെങ്ങുംതോട്ടത്തിൽ ഒരു സ്ത്രീക്കു ആൺകുട്ടി ഇല്ലാഞ്ഞതിനാൽ ഗർഭമുണ്ടായതിനുശേഷം തിരുമേനിക്കു നേർച്ച നേരുകയും കുട്ടി ആണായിരിക്കണമെന്നു മാത്രമല്ലാ നേർച്ചക്കുട്ടി എന്നറിവാൻ തിരുമേനിയിലുള്ള ഏതെങ്കിലും ഒരടയാളം ഉണ്ടായിരിക്കണമെന്നു അപേക്ഷിക്കയും

**പരിശുദ്ധന്മാർക്ക് ശക്തിയുണ്ടെങ്കിൽ അതു ദൈവത്തിന്റെ ആകുന്നു. ഇല്ലെങ്കിൽ തനിക്കു ശക്തി ഇല്ലാത്തതുകൊണ്ടും ആകുന്നു. അപ്പനു ശക്തിയുണ്ടെങ്കിൽ അതു നിശ്ചയമായിട്ടു മകനും കാണും. ഇപ്പോൾ നടക്കുന്ന ഈ ശക്തി മുമ്പുള്ളവർക്കും സാക്ഷിയാണല്ലോ. ഈ പരിശുദ്ധനിൽ നാം കണ്ട വിശേഷം നോമ്പു നമസ്കാരം, വിനയം ഇത്യാദി ആയിരുന്നുവല്ലോ.**

ചെയ്തു. ആ കുട്ടി ആണും തിരുമനസ്സിലെ കാലിന്റെ വിരൽ പെട്ടയായിരുന്നതുപോലെ ആ കുട്ടിയുടെ കാലിന്റെ വിരലും പെട്ടയായിരിക്കയും ചെയ്തു. ആ കുട്ടിയെ ഇവിടെ കൊണ്ടുവന്നു "സ്പഹായിലേക്ക്" അവർ പണം കൊടുത്തു എന്നും കുർബാന ചൊല്ലത്തക്കവിധത്തിൽ അതിന്റെ പേരും എഴുതിച്ചു. അനേകം പിശാചുക്കൾ കബർ കാണുമ്പോൾ വിറച്ചു കരഞ്ഞുംകൊണ്ടു പുറപ്പെട്ടു പോകും. എല്ലാത്തരം ക്രിസ്ത്യാനികളിൽ നിന്നും പുറജാതികളിൽ നിന്നും സംഖ്യയില്ലാതെ പിശാചുക്കൾ പുറപ്പെട്ടു പോയിട്ടുണ്ട്. അവയുടെ സംസാരം ആരോ ചോദിച്ചിട്ട് ഉത്തരം പറയുന്നതുപോലെ ആകുന്നു, ഇവിടെ വരുന്ന പിശാചുക്കളോടു ഞങ്ങൾ ഒന്നും ചോദിക്ക പതിവില്ല. എന്നാലും അവ ഇപ്രകാരം ദീർഘസ്വരത്തിൽ സംസാരിച്ചു പുറപ്പെട്ടു പോകുന്നു. ഈ തരത്തിൽ ഇവിടെ നടക്കുന്ന അത്ഭുതങ്ങൾ അവർണ്ണനീയങ്ങൾ തന്നെ, അതുകളെല്ലാം ഇപ്പോൾ വിവരിച്ചെഴുതുവാൻ ആവശ്യമില്ല. ആരും പറയാതെയും ആവശ്യപ്പെടാതെയും മനുഷ്യർ ഈ പണമെല്ലാം കൊണ്ടിടുന്നതു തന്നെ അവയ്ക്കു സാക്ഷിയാകുന്നു. അത്യാവശ്യങ്ങൾക്കും കഴിവുപോലെ പണം ചുരുക്കുന്ന ആളുകൾ ഇത്ര അധികം പണമിടുന്നതു കാര്യമില്ലാഴിക അല്ലല്ലോ. ഉപായത്തിലോ സൂത്രത്തിലോ എടുക്കുന്നതിനും ആരും ഇതിനെപ്പറ്റി പറയുകയോ ഇതിലേക്കു ഉത്സാഹിക്കുകയോ ചെയ്തിട്ടില്ല. അസൂയകക്ഷികൾ "ശമരിയാക്കാരനാണെന്നും പിശാചുണ്ടെന്നും" പറയുമായിരിക്കും. പിശാചിനു ശക്തിയുണ്ടെന്നും ദൈവത്തിനും തന്റെ മക്കൾക്കും ശക്തിയില്ലെന്നും പറയുന്ന ഇവർ ആരുടെ മക്കളാകുന്നു? പരിശുദ്ധന്മാർക്ക് ശക്തിയുണ്ടെങ്കിൽ അതു ദൈവത്തിന്റെ ആകുന്നു. ഇല്ലെങ്കിൽ തനിക്കു ശക്തി ഇല്ലാത്തതുകൊണ്ടും ആകുന്നു. അപ്പനു ശക്തിയുണ്ടെങ്കിൽ അതു നിശ്ചയമായിട്ടു മകനും കാണും.

ഇപ്പോൾ നടക്കുന്ന ഈ ശക്തി മുമ്പുള്ളവർക്കും സാക്ഷിയാണല്ലോ. ഈ പരിശുദ്ധനിൽ നാം കണ്ട വിശേഷം നോമ്പു നമസ്കാരം, വിനയം ഇത്യാദി ആയിരുന്നുവല്ലോ.

[*പരിശുദ്ധ പരുമല തിരുമേനിയെക്കുറിച്ച് ശിഷ്യനായ പുന്നൂസ് റമ്പാൻ – പിന്നീട് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ – പ. സ്ത്രീകളുടെ ചരിത്രം എന്ന ഗ്രന്ഥത്തിന്റെ (1080–ൽ കോട്ടയം മാർത്തോമ്മസ് അച്ചുകൂടത്തിൽ നിന്നും പ്രസിദ്ധീകരിച്ച ഗ്രന്ഥം) മുഖവുരയിൽ എഴുതിയിരിക്കുന്നത്.*]

# Dr. Mar Theophilus: The Architect of Bombay Diocese

Thomas Kurien Cor-Episcopa

His Grace Dr. Philipose Mar Theophilus, our former Diocesan Metropolitan was a renowned and unique personality of high repute, regard and respect. Bestowed with unusual charisma and grandeur, the nature of Thirumeni was so appealing to all, especially to the youth of our church, because of his indomitable spirit with which he associated with MGOCSM of our church. As we have gathered here to honor his memory through the legacy what Dr. Mar Theophilus has left to us to uphold and imbibe, it is our noble obligation to unravel the traits of this great personality. It would be easy to embark upon to highlight the great achievements he had accomplished in his life time, but it is simply cumbersome to bring out the intricacies of the charming demeanour of this great persona. As we analyses the special qualities of this stalwart, we may find certain elements in his disposition that stand out to throw guiding light for us to follow.

Dr. Mar Theophilus could redefine the Orthodox ethos with much ease and style to the current Christian setting without compromising the fundamental principles of Orthodox faith. So, all around the evangelized globe, Mar Theophilus was the unparalleled accepted Ambassador of Indian Orthodox Church and a staunch propounder of its Autocephalacy . Though he stood for the Ecumenical movement, on the ground and vibe, that we all worship the same Lord and God, he could marvel the masses that he was hailing from the ardourous religious ambience, which was the natural fall out of the tradition that the Disciple St. Thomas brought Christianity to India in the first century.

There are innumerable instances we can quote from some of the leaders of the Church who were influenced by him. Many of them recall the experiences they had with this winsome personality through MGOCSM. Dr. Mar Theophilus could interact with anybody of any discipline and doctrine with sheer grace, but with majestic art and appeal. The name 'Theophilus'- Love of God reveals this vision and epitomized his mission, and that was to manifest God's love with all its glory to everyone with whom Thirumeni moved with. The deep rooted warmth of ecumenical spirit and character was all empowering all enveloping and the texture and aspect of his inter religious activities and pursuits were all encompassing. As the president of the Student Movement of India (MGOCSM) Thirumeni could easily run the gamut with all its fairness and leave a remarkable dent in of our faith and culture in the minds of the youth and he beckoned the youth folk to join the mosaic of our rich heritage and culture . Dr. Mar Theophilus was well aware that the fabric of Orthodox faith can never be woven smooth and fine, unless the youth play the pivotal role to carry the torch of faith, practices and rituals and proffer to the next generation, especially to the outside Kerala Diaspora.

Pure and good at heart , Thirumeni symbolised optimism in every hardship and being a good philanthropist Thirumeni's message marvelled the mankind and went down to the rich and the poor alike. The Corporation of Navi Mumbai rightfully acknowledged this aura by naming the road in front of the Aramana as Dr. Theophilus Marg. The meaning is sound and



clear. It overtly proclaims that Dr. Mar Theophilus is primarily an unquestionable path way for others to follow, evaluate and practise to reach the ultimate and the Only Way Our Lord Jesus Christ. Presumably the fillip of his influence and thereby that of our Orthodox Church is aptly accepted in this great city Mumbai- the so called nerve – centre of the Economic activities of India. The trails he left is as always beaming and elegant foot-print of Orthodox legacy.

Apart from all the accomplishments, Dr. Mar Theophilus achieved, there are many subtle elements which bear and bring forth the integrity of this great human soul. He had many likes and perhaps no dislikes for that matter. And that differentiates him from the rest of the Ecclesiastical 'higher ups'. It seems that the was so obstinate in his approaches and dealings that no harm would befall on anybody, even on people who hurt him overtly or covertly. That is the majestic spell lured all people alike and would be envious of.

To elucidate this disposition, I wish to recall the most heinous incident happened in Tirumeni's life, when his car was burnt by some miscreants. It was a new car. Albeit there was provocations from all corners to react, the gruesome incident didn't weight down his mind and spirit. Thirumeni was neither moved nor adopted a measure that would defile the civility , manliness and dignity he bore. He made a quick and peremptory remark, and I quote : " I don't consider the financial or material loss incurred in this condemnable act, but the sentiments of the people behind this vicious misconduct and its after effects have to be seriously accounted and promptly redressed, for, it leaves a mark of abominable moral decadence permeating in our community. This groaning of the bleeding heart could be – rather should be, heard by growing generation. Here we observe a glimpse of another facet of Dr. Mar Theophilus.

Yet again, while we were Seminary Students, fifty years ago, once Thirumeni gave a devotional talk after the Evening prayer. Now I don't remember the text or the passage he was expounding and the interpretations thereof. But during the sermon he narrated an incident from his life. Thirmeni was a beloved disciple of Late Lamented His Holiness Vattasserial Mar Dionysious. As a youth he stayed with Vattasseril Thirumeni before he as ordained as 'Korooyo' (Deacon). One of those days Vattasseril Thirumeni asked young Philipose,

"Do you pray Philipose?" (നീ പ്രാർത്ഥിക്കുമോടാ?). Young Philipose was totally taken aback and startled by this unwarranted question at that juncture , because it was soon after the Evening prayer at Old Seminary. When he reminded Vattasseril Thirumeni that they had finished the prayer only a few minutes ago, alluding indirectly that the question seems to be irrelevant. But Vattasseril Thirumeni explained that he was asking young Philipose whether he has the habit of saying personal prayer.

In Seminary we had the great privilege of listening to many devotional talks of great leaders, Bishops and other eloquent orators. To be true, some thoughts and interpretations of these elite have transformed and have moulded us beyond measure. But there are only a very few talks made a dent and percolated to our inner most core to condition us even today. And one among them is this very utterance. Even now, the sublime sound - a husky and coarse but deep tone - so peculiar to Thirumeni, but so imposing and convincing in its articulation "നീ പ്രാർത്ഥിക്കുമോടാ" nettles my nerves, resonates in my heart and echoes in my mind, urging and warning to lead a life with abiding prayer. It underscores and advocates one and only one aspect, i.e., "The success of a Christian life is moulded on the anvil of personal Prayer."





Again, there was an unusual experience I had while I was interacting with Thirumeni. I was the Vicar of a parish in Mumbai Diocese. There was a persisting and disturbing issue, regarding the development of that parish, and there was a prominent and influential person in that parish. Generally parishioners won't raise voice against any proposal suggested by this member, on the plea that it may become a bone of contention and boomerang from any other corner later, only to jeopardize the whole good cause of the procedure. A proposal was given by this honorable member, but the vast majority of the parishioners could not accept that. I was totally in a dilemma, between the dead sea and the devil. However, I decided to stand for the cause that appeared to be justifiable and reasonable and beneficial for the parish as a whole. And the outcome was so natural and imminent that the honorable Mr. so & so became so furious and agitated and in turn challenged the decision of the Managing Committee. Situation turned so sour and chaotic and the issue had come to the purview of Theophilus Thirumeni. Thirumeni urged me to meet him immediately and without delay I met him. I briefed up the matter, its consequence and the fall out. Thirumeni heard everything with much intent and with utmost concern. Lastly he retorted, "Your approach and decision seems to be right and genuine; but you should not have provoked and agitated that member, thereby made him hate the parishioners and the community altogether. That was Theophilus Thirumeni. By all means, he could not contain anybody being vehement against the community or the parish. Always there was sorrowing heart behind anyone who stands against the church and for its common welfare.

In every encounter there was a special astounding grit couched with pure grace and immaculate knack to invigorate the affected and mollify any serious predicament. There is a coercive impulse of faith constituting this very innate nature. That was so distinct and visible only in him that created a flux in the deep recess of every human mind. As we commemorate the Blessed memory of this great human soul– His Grace Dr. Philipose Mar Theophilus let us get ignited by this great luminary and enlightened by those magnificent traits. So at length, we as members of Orthodox Church and particularly of Mumbai Diocese, should pledge to embody the ideals he stood for and the life he spent for — that is, to spread the love of God to every human being — Because the 'song is ended, but the melody lingers on—— Yes ! the song is only ended, The melody lingers on".

Let us bow down with all humility and utter the plea; that, May the intercession of Theophilus Thirumeni be a fortress and strong hold for each one of us and also in particular, for the Mumbai Diocese,

"THE MELODY LINGERS ON."



# ആരാധനയിലൂടെ ജീവിത വിശുദ്ധീകരണം

## കൂദോശ് ഈത്തോ ഞായർ

(വി. മത്തായി 16:13 – 20, വി. മർക്കോസ് 8:27 – 30, വി. ലൂക്കോസ് 9:18 – 21)




## ഫിലിപ്പോസ് റമ്പാൻ

(ജ്യോതിസ് ആശ്രമം, അബു റോഡ്)


ക്രിസ്തീയ ജീവിതത്തിൽ ദൈവാരാധന ഒഴിച്ചുകൂടാൻ സാധിക്കാത്ത ഒരു സംഗതിയാകുന്നു. സൃഷ്ടികർത്താവിനെ ആരാധിക്കുക എന്നത് സൃഷ്ടിയുടെ ഉത്തരവാദിത്വമാകുന്നു. 'ഞങ്ങൾ നിനക്കും, നിന്റെ ഏകജാതനും, വിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും സമർപ്പിക്കുന്നു. അത് ഇപ്പോഴും എല്ലായിപ്പോഴും എന്നേക്കും തന്നെ' എന്നാണ് വി. കുർബ്ബാനയിൽ കാർമ്മികൻ ഓരോ പ്രാർത്ഥനയുടെയും അവസാനം ചൊല്ലുന്നത്. സ്തുതിയും സ്തോത്രവും അർപ്പിക്കുന്നതിലൂടെ നാം വിശുദ്ധീകരണത്തിലേക്ക് എത്തിച്ചേരുന്നു.

വി. സഭയുടെ ആരാധനാവർഷം ആരംഭിക്കുന്നതുതന്നെ ശുദ്ധീകരണ പെരുനാളായ കൂദോശ് ഈത്തോ ഞായറാഴ്ചയോടു കൂടിയാണ്. ഒക്ടോബർ 30 മുതൽ നവംബർ 5 വരെയുള്ള തീയതികളിൽ ആദ്യം വരുന്ന ഞായറാഴ്ച നാം കൂദോശ് ഈത്തോ ഞായറാഴ്ചയായി ആചരിക്കുന്നു. കൂദോശ് ഈത്തോ മുതൽ ഉള്ള ഞായറാഴ്ചകളെ വിവിധ കാലങ്ങളായി തിരിക്കാമെങ്കിലും പൊതുവെ പിതാക്കന്മാർ ഏഴു കാലങ്ങളായി വിഭജിച്ചിരിക്കുന്നു.

**1. അറിയിപ്പിന്റെ കാലം (Season of Annunciation)**

കൂദോശ് ഈത്തോ ഞായറാഴ്ച മുതൽ ഡിസംബർ 24 വരെയുള്ള സമയം. ഈ കാലഘട്ടത്തിൽ സഭയുടെ ശുദ്ധീകരണം (കൂദോശ് ഈത്തോ), സഭയുടെ സമർപ്പണം (ഹൂദോസ് ഈത്തോ) എന്നീ രണ്ടു ഞായറാഴ്ചകളിലൂടെ സഭയും സഭാവിശ്വാസികളും ശുദ്ധീകരിക്കപ്പെട്ട്, നവീകരിക്കപ്പെട്ട് സമർപ്പിക്കപ്പെടുന്നു. തുടർന്ന് നമ്മുടെ കർത്താവിന്റെ ജനനത്തിന്റെ അറിയിപ്പ് ഗബ്രിയേൽ മാലാഖ മുഖാന്തരം വി. കന്യകമറിയാമിനു ലഭിക്കുന്നു. അങ്ങനെ ഈ കാലഘട്ടം ക്രിസ്തുവിനെ സ്വീകരിക്കാനായി നമ്മെ ഒരുക്കുന്നു.

**2. ദനഹാകാലം (Season of Epiphany)**

ഡിസംബർ മാസം 25-നു നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാൾ മുതൽ വലിയ നോമ്പിന്റെ തലേ ശനിയാഴ്ച വരെ നീണ്ടുനിൽക്കുന്ന കാലം. ഇവിടെ കർത്താവിന്റെ ജനനവും, മാമോദീസായും, കർത്താവിന്റെ ദേവാലയ പ്രവേശനവും പ്രത്യേകം സ്മരിക്കുന്നു. കൂടാതെ നിനവെ നോമ്പിന്റെ കാലഘട്ടം കൂടിയാണ് ഇത്.

**3. വലിയ നോമ്പിന്റെ കാലം (Season of Great Lant)**

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരകാലത്ത് താൻ നടത്തിയ ഓരോ അത്ഭുതപ്രവർത്തികളും ഓരോ ഞായറാഴ്ച പ്രത്യേകം ധ്യാനിക്കുന്നു. കർത്താവിന്റെ കഷ്ടാനുഭവത്തെയും മരണത്തെയും പ്രത്യേകം ഓർക്കുന്ന കാലഘട്ടം കൂടിയാണ് നോമ്പുകാലം.

**4. ഉയിർപ്പുകാലം (Season of Resurrection)**

ഉയിർപ്പു ഞായറാഴ്ച മുതൽ പെന്തിക്കോസ്തി ഞായറാഴ്ചയുടെ തലേദിവസം വരെയുള്ള കാലം. കർത്താവിന്റെ ഉയിർപ്പും സ്വർഗ്ഗാരോഹണവും ഈ സമയത്ത് നാം ഓർക്കുന്നു.

**5. പെന്തിക്കോസ്തി കാലം (Season of Pentecost)**

പെന്തിക്കോസ്തി പെരുന്നാളിൽ ആരംഭിച്ച് ഓഗസ്റ്റ് 5-ാം തീയതിവരെ നീളുന്ന ഈ കാലഘട്ടത്തിലാണ് ശ്ലീഹാ നോമ്പും. നമ്മുടെ കർത്താവിന്റെ എല്ലാ ശിഷ്യന്മാരെയും വി. പൗലോസ് ശ്ലീഹായെയും പ്രത്യേകം ഓർക്കുന്ന കാലം ആണ് ഇത്.

**6. തേജസ്കരണ കാലം (Season of Trasfiguration)**

ഓഗസ്റ്റ് 6 കൂടാരപ്പെരുന്നാൾ മുതൽ സെപ്റ്റംബർ 13 വരെയുള്ള ഈ കാലത്ത് വി. കന്യകമറിയാമിന്റെ വാങ്ങിപ്പു പെരുന്നാളും പ്രത്യേകമായി ഓർക്കുന്നു.

**7. സ്ലീബാകാലം (Season of Holy Cross)**

സെപ്റ്റംബർ 14 മുതൽ കൂദോശ് ഈത്തോയുടെ തലേ ശനിയാഴ്ച വരെ നീണ്ടുനിൽക്കുന്ന ഈ കാലത്ത് വി. സ്ലീബായെ പ്രത്യേകമായി ധ്യാനിക്കുന്നു. കൂടാതെ കർത്താവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ചും ലോക അവസാനത്തെക്കുറിച്ചും ഉള്ള സൂചനകൾ ഇവിടെ കാണുന്നു.

അങ്ങനെ ആരാധനക്കായി ഏഴു യാമങ്ങൾ ആയി ഒരു ദിവസത്തെയും, ഏഴു ദിവസങ്ങൾ ആയി ഒരു ആഴ്ചയെയും, കുറഞ്ഞത് ഏഴ് ആഴ്ചകൾ വീതം ഉള്ള ഒരു കാലഘട്ടവും ഏഴു കാലഘട്ടമായി ഒരു വർഷത്തെയും പിതാക്കന്മാർ ക്രമീകരിച്ചിരിക്കുന്നു.

**നാം എന്തുകൊണ്ട് ശുദ്ധീകരിക്കപ്പെടണം?**

പരിശുദ്ധനായ പൗലോസ് ശ്ലീഹാ പറയുന്നു സഭ ക്രിസ്തുവിന്റെ ശരീരമെന്ന് (1 കോരി. 6:15). സഭ ക്രിസ്തുവിന്റെ മന്ദിരമെന്നും പറയുന്നു (1 കോരി. 3:16). ഈ മന്ദിരത്തിൽ ക്രിസ്തു വസിക്കുന്നതിനാൽ അത് വിശുദ്ധമാണ്.പരി. പൗലോസ് ശ്ലീഹാ നമ്മെ ഓർപ്പിക്കുന്നത് ഓരോ വിശ്വാസിയും ക്രിസ്തുവിന്റെ ശരീരത്തിലെ അവയവമാണ്. ഓരോ വിശ്വാസിയിലും ക്രിസ്തു വസിക്കുന്നതിനാൽ അവൻ ദൈവത്തിന്റെ മന്ദിരമാണ്. ദൈവത്തിന്റെ മന്ദിരം വിശുദ്ധിയോടെ സൂക്ഷിക്കുന്നതുപോലെ ഓരോ വിശ്വാസിയും അവന്റെ ശരീരമാകുന്ന മന്ദിരവും വിശുദ്ധിയോടെ സൂക്ഷിക്കണം. വിശ്വാസികളുടെ ശുദ്ധീകരണം എന്നുള്ളത് സഭയുടെ ശുദ്ധീകരണം ആണ്. അതിനാൽ നാം വിശുദ്ധീകരിക്കപ്പെട്ടവരുടെ കൂട്ടം ഉൾക്കൊള്ളുന്ന വി. സഭ വിശുദ്ധമാണ്. നാം നിഖ്യാ വിശ്വാസപ്രമാണത്തിൽ ഏറ്റു പറയുന്നത്, 'കാതോലികവും, ശ്ലൈഹികവും വിശുദ്ധവുമായ സഭ എന്നാണ്. (Holy, Catholic and Apostolic church). സഭ വിശുദ്ധമാണെന്ന് വി. പത്രോസ് ശ്ലീഹായും പറയുന്നു.

'അന്ധകാരത്തിൽ നിന്ന് തന്റെ അദ്ഭുത പ്രകാശത്തിലേക്ക് വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാന്തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും, രാജകീയ പുരോഹിത വർഗ്ഗവും, വിശുദ്ധ വംശവും, സ്വന്ത ജനവും ആകുന്നു (1 പത്രോ. 2:9). അതിനാൽ വിശുദ്ധ സഭയിലെ അംഗങ്ങളായ നാം അശുദ്ധിയിലേക്കു വീണു പോയിട്ടുണ്ടെങ്കിൽ സഭയുടെ ശുദ്ധീകരണത്തിന്റെ ഈ ദിനങ്ങളിൽ വിശുദ്ധിയിലേക്ക് കടന്നുവരാം. 'നിങ്ങളുടെ അജ്ഞാന കാലത്തു ഉണ്ടായിരുന്ന മോഹങ്ങളെ മാതൃകയാക്കാതെ നിങ്ങളെ വിളിച്ച വിശുദ്ധനു ഒത്തവണ്ണം അനുസരണമുള്ള മക്കളായി എല്ലാ നടപ്പിലും വിശുദ്ധരാകുവിൻ. 'ഞാൻ വിശുദ്ധനാകയാൽ നിങ്ങളും വിശുദ്ധരാകുവിൻ' (1 പത്രോസ് 1:14-16).

**നമുക്ക് എങ്ങനെ വിശുദ്ധിയിലേക്ക് എത്തിച്ചേരാം?**

ഒരു വ്യക്തിയുടെ ശുദ്ധീകരണം എന്നതിൽ അർത്ഥമാക്കുന്നത് അവന്റെ ബാഹ്യമായ ശുദ്ധീകരണം എന്നല്ല. അതിലുപരി അവന്റെ ആന്തരീക ശുദ്ധീകരണം ആണ്. നമ്മുടെ ആന്തരീക ശുദ്ധീകരണം സാദ്ധ്യമാകുന്നത് നാം നമ്മിലേക്ക് തന്നെ തിരിയുമ്പോൾ ആണ്. അങ്ങനെ നാം നമ്മിലേക്ക് തന്നെ ഒന്നു തിരിഞ്ഞ് നമ്മിലെ ആന്തരീക ശുദ്ധീകരണത്തിനു ഇടയാകുന്ന ചിന്തകളാണ് ഇന്നത്തെ ഏവൻഗേലിയോൻ വേദഭാഗം നമ്മെ പഠിപ്പിക്കുന്നത്.

**സ്വയപരിശോധന ആന്തരീക ശുദ്ധീകരണത്തിനു സഹായിക്കുന്നു.**

ഞാൻ ആരാണ്, മറ്റുള്ളവർ എന്നെക്കുറിച്ച് എന്തു പറയുന്നു എന്നൊക്കെ മനസ്സിലാക്കുമ്പോൾ അത് ഒരു സ്വയ പരിശോധനയ്ക്ക് മുഖാന്തിരമാകുന്നു. നാം ആര് ആണെന്നുള്ള ഒരു ബോധ്യം നമുക്ക് എപ്പോഴും ഉണ്ടായിരിക്കണം. ഈ വേദഭാഗത്ത് യേശുക്രിസ്തു തന്റെ ശിഷ്യന്മാരോടു ചോദിക്കുന്ന ചില ചോദ്യങ്ങൾ കാണാൻ കഴിയും.

1) ജനങ്ങൾ മനുഷ്യപുത്രനെ ആർ എന്നു പറയുന്നു?

2) നിങ്ങൾ എന്നെ ആർ എന്നു പറയുന്നു?

തന്നെക്കുറിച്ചു മറ്റുള്ളവർ എന്താണ് മനസ്സിലാക്കിയിരിക്കുന്നത് എന്ന് അറിയുവാൻ യേശു ആഗ്രഹിക്കുന്നു. ഇതിനു ശിഷ്യന്മാർ പലതരത്തിലുള്ള മറുപടികൾ പറയുന്നു.

**1. യോഹന്നാൻ സ്നാപകൻ**

യേശുക്രിസ്തുവിന്റെ മുന്നോടിയായി കടന്നുവന്ന യോഹന്നാൻ സ്നാപകൻ ആയിരിക്കാം എന്ന് അവർ ചിന്തിച്ചു. യോഹന്നാൻ സ്നാപകൻ കാരാഗ്രഹത്തിൽ കിടക്കുമ്പോൾ ആണ് ആദ്യമായി യേശുവിനെക്കുറിച്ച് കേൾക്കുന്നത് (വി. മത്തായി 11:2). ഹെരോദാവ് യേശുവിനെക്കുറിച്ച് കേൾക്കുമ്പോൾ പറയുന്നത്. 'അവൻ യോഹന്നാൻ സ്നാപകൻ മരിച്ചവരിൽ നിന്ന് ഉയിർത്തു (വി. മത്തായി 14:1). ജനങ്ങൾ യോഹന്നാൻ സ്നാപകനെ കണ്ടത് പ്രവാചകരിലും വലിയവനായിട്ടാണ്. എന്നാൽ യോഹന്നാൻ സ്നാപകൻ അവർ പ്രതീക്ഷിച്ച മ്ശിഹാ ആയിരുന്നില്ല. മലാഖി പ്രവാചകൻ പ്രവചിച്ചതുപോലെ യോഹന്നാൻ സ്നാപകൻ യേശുവിന്റെ മുന്നോടിയായിരുന്നു. 'എനിക്കു മുമ്പായി വഴി നിരത്തേണ്ടതിന് അവൻ എന്റെ ദൂതനെ അയക്കുന്നു." (മലാഖി 3:1)

**ഏലിയാ പ്രവാചകൻ**

ബി. സി. 900-ബി സി 850 കാലയളവിൽ യിസ്രായേലിലെ രാജാവായിരുന്ന ആഹാബിന്റെ കാലത്തു ജീവിച്ചിരുന്ന ഏലിയാ പ്രവാചകൻ ആയിരിക്കാം യേശു തമ്പുരാൻ എന്ന് ചിലർ ചിന്തിച്ചു. ഏലിയാ പലതരത്തിലുള്ള അത്ഭുത പ്രവർത്തികൾ ചെയ്ത വ്യക്തിയായിരുന്നു. യിസ്രായേലിൽ മൂന്നുവർഷത്തോളം നീണ്ടുനിന്ന വലിയ ക്ഷാമത്തെക്കുറിച്ചു പ്രവചിച്ച വ്യക്തി. (1 രാജാ. 17:1, 18:4), സാരാഫാത്തിലെ വിധവയുടെ മകനെ ഉയർപ്പിച്ച വ്യക്തി (1 രാജാ 17:17-24). യോർദ്ദാനിലെ വെള്ളത്തെ തന്റെ പുതുപ്പുകൊണ്ട് അടിച്ച് വെള്ളത്തെ രണ്ടുഭാഗത്തു നിറുത്തി (2 രാജാ. 18:19-40) ജീവനോടെ സ്വർഗ്ഗത്തേക്ക് എടുക്കപ്പെട്ട വ്യക്തി (2 രാജാ. 2:11) എന്നീ പല പ്രത്യേകത ഉള്ള ഏലിയാ ആയിരിക്കും ക്രിസ്തു എന്ന് അവർ ചിന്തിച്ചു. കാരണം മലാഖി പ്രവചനം അനുസരിച്ച് ഏലിയാവ് വീണ്ടും വരും (മലാഖി 4:5-6) എന്ന് അവർ വിശ്വസിച്ചിരുന്നു.

**യിരെമ്യാ പ്രവാചകൻ**

ബി. സി. 650-ബി സി 570 കാലഘട്ടത്തിൽ യഹൂദ ഭരിച്ച രാജാക്കന്മാർക്ക് എതിരായി ശബ്ദമുയർത്തിയ പ്രവാചകനായിരുന്നു യിരെമ്യാവ്. അതിനു പ്രതിഫലമായി യിരെമ്യാവ് അടി ഏൽക്കപ്പെടുകയും തടവിൽ അടക്കപ്പെടുകയും ചെയ്തു. കൂടാതെ ഒരു വലിയ കുഴിയിൽ എറിയപ്പെടുകയും ചെയ്തു (യിരെ. 38:6). അങ്ങനെ പല തരത്തിലുള്ള പീഡനങ്ങൾ രാജാക്കന്മാരാൽ സഹിക്കേണ്ടിവന്ന പ്രവാചകൻ. യിരെമ്യാവ് മ്ശിഹായുടെ വരവിനെക്കുറിച്ചുള്ള പ്രവചനങ്ങളും നടത്തിയിരുന്നു. അതിനാൽ, യേശുക്രിസ്തു ഒരുപക്ഷേ യിരെമ്യാ പ്രവാചകൻ ആയിരിക്കാം എന്ന് അവർ ചിന്തിച്ചു.

ചിലർ ചിന്തിച്ചത് യേശുക്രിസ്തു വേറെ ഏതെങ്കിലും പ്രവാചകൻ ആയിരിക്കാം എന്നാണ്. മറ്റുള്ളവർ യേശുവിനെക്കുറിച്ച് എന്തു പറയുന്നു എന്നതിനുള്ള മറുപടിയായിട്ടാണ് ശിഷ്യന്മാർ ഈ കാര്യം പറഞ്ഞത് നമ്മെക്കുറിച്ചുള്ള മറ്റുള്ളവരുടെ സാക്ഷ്യം വലിയതാണ്. മറ്റുള്ളവർ നമ്മെക്കുറിച്ച് എന്തു പറയുന്നു എന്നറിയുമ്പോൾ തിരുത്തലുകൾ വേണ്ടിടത്ത് കൂടുതൽ തിരുത്തലുകൾ നടത്തി നമ്മെ ഒന്നുകൂടി വിശുദ്ധിയിലേക്ക് നയിക്കാൻ സംഗതിയാകും. ഇവിടെ ക്രിസ്തു ശിഷ്യന്മാരോട് മറ്റുള്ളവരുടെ അഭിപ്രായങ്ങൾ എന്തും ആയിക്കൊള്ളട്ടെ. 'നിങ്ങൾ എന്നെ ആർ എന്നു പറയുന്നു.' യേശുവിനോടൊപ്പം എപ്പോഴും ഉള്ളവരും യേശുവിനെ കൂടുതൽ അറിയാവുന്നവരും ആയിരുന്നു ശിഷ്യന്മാർ. അപ്പോൾ അവരുടെ സാക്ഷ്യം ഏറ്റവും വലിയതാണ്. ശീമോൻ പത്രോസ് മറുപടി പറയുന്നത് "നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു" എന്നാണ്.

നമ്മെക്കുറിച്ച് നമ്മുടെ കൂടെ എപ്പോഴും ഉള്ളവരുടെ അഭിപ്രായം ഏറ്റവും പ്രാധാന്യമുള്ളതാണ്. നമ്മുടെ മാതാപിതാക്കളുടെ, സഹോദരിസഹോദരങ്ങളുടെ കുഞ്ഞുങ്ങളുടെ, ഭാര്യയുടെ /ഭർത്താവിന്റെ നമ്മെക്കുറിച്ചുള്ള സാക്ഷ്യം ആണ് നാം ആരാണെന്നുള്ള ഉത്തമ ബോധ്യം നമുക്ക് നൽകുന്നത്. സമൂഹത്തിൽ എന്തു പറഞ്ഞാലും നമ്മുടെ ഭവനത്തിലെ നമ്മെക്കുറിച്ചുള്ള സാക്ഷ്യം ആണ് ഏറ്റവും പ്രാധാന്യമായിട്ടുള്ളത്. ഇങ്ങനെ ഒരു സ്വയപരിശോധനയിലൂടെ നാം ആരാണെന്നുള്ള ബോധ്യം നമുക്ക് ഉണ്ടാവുകയും അത് നമ്മെ പശ്ചാത്താപത്തിലേക്ക് നയിക്കുകയും ചെയ്യും. പശ്ചാത്താപം ഉണ്ടാകുമ്പോൾ അവിടെ ഏറ്റുപറച്ചിൽ ഉണ്ടാവുകയും അങ്ങനെ നമുക്ക് നമ്മെ കഴുകി വെടിപ്പാക്കുകയും ചെയ്യുവാൻ സാധിക്കും. വിശുദ്ധ മാമോദീസായിലൂടെ കഴുകി വെടിപ്പാക്കപ്പെട്ട് ക്രിസ്തുവിനോടുകൂടി ചേർക്കപ്പെട്ട നാം നമ്മുടെ അനുദിന ജീവിതത്തിൽ ക്രിസ്തുവിൽ നിന്ന് അകലുകയും അശുദ്ധിയിലേക്ക് വീഴുകയും ചെയ്യുമ്പോൾ വി. കുമ്പസാരമാകുന്ന കഴുകലിലൂടെ നമ്മെ വിശുദ്ധിയിലേക്ക് നയിച്ച് ആരാധനയിലധിഷ്ടിതമായ അനുഗ്രഹപ്രദമായ ഒരു ക്രിസ്തീയ ജീവിതത്തിന് ആരംഭം കുറിക്കുവാൻ ഈ പുതിയ ആരാധന വർഷത്തിന്റെ ആരംഭത്തിൽ, കൂദോശ് ഈത്തോ പെരുന്നാൾ ദിനം നമുക്ക് സാധ്യമാകട്ടെ! ❑



**Archpriest Stefan Weerts of the Russian Orthodox Church, Rector of the Parish of the Resurrection, Brussels, Belgium met His Holiness Baselios Marthoma Mathews lll, Catholicos at Devalokam Aramana.**



**എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ കുവൈറ്റിലെ ദേവാലയം പരിശുദ്ധ കാതോലിക്കാ ബാവായെ ആദരിച്ചപ്പോൾ.**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



Church Calendar



# Christian Identity and the Conviction in Christ!

## Koodosh Idtho (Sanctification of the Church)

### (Beginning of the New Liturgical Year)

### Matthew 16:13-23

**Fr. Geevarghese Thomas (Diocese of Ahmedabad)**

The region of Caesarea Philippi was a non-Jewish locality with people worshipping idols and local deities. It is in this context, Christ enters in with His disciples and asks about what do people and the disciples themselves say about who Jesus is? Jesus Christ using for himself the title - 'Son of Man' was to highlight the Divine Incarnation of the awaited Messiah and the salvific economy of the incarnated God! Amidst the pan idolatry religious context, Christ sets in a contrast to manifest the identity of the Godhead, through God's revelation to the Peter's confession.

**Reflections**

**The Church builds-up when it is rooted in its Conviction**

When Peter confesses the identity of Jesus as "Messiah - the Son of living God", Jesus prophesies the inception of the Apostolic Tradition through Church which is the Body of Christ. The use of adjective 'living' was a Divine Revelation to Peter to contrast the worship tradition prevailing in that region. Peter's confession of Christ's identity was a revelatory exhortation to be the heirs of the Church of the living God who incarnated.

Interestingly, the word 'Church' (Greek - *ekklesia*, meaning - called out group) is mentioned here for the first time in the New Testament. Thought it had no connotation to the religious intent, Christ did choose this general term to preserve a greater meaning and a promise in futuristic sense (v.18 I will build my Church on this rock). Here, Peter receives the title of rock. This statement has been a controversial matter in ecclesiology. The controversy arises when the focus of credit intends to highlight Peter's persona (and not the conviction) over Christ's identity. The title rock is a parametric relation to the demanding belief in the deity of Christ. The essence of the passage lies in understanding that our conviction in Christ should be firm just as a rock. Like in the solid substance with least intermolecular space, our Christian life should advance in Apostolic Traditions, eradicating the unwanted space of doubts, wavering faith and ungodly lives. As Peter himself reminds us- *"Come to him, a living stone, though rejected by mortals yet chosen and precious in God's sight, and like living stones, let yourselves be built into a spiritual house, to be a holy priesthood, to offer spiritual sacrifices acceptable to God through Jesus Christ. For it stands in scripture: "See, I am laying in Zion a stone, a cornerstone chosen and precious, and whoever believes in him will not be put to shame."*

Today, the age has advanced with even IVF facility to procreate an offspring. But in availing the facilitated modernity, neglecting the absolute source and the sustainer of life in this very process, is what makes this age devoid of divinity. The very particle of the Life still remains incomprehensible to the Science. It is better to be safeguarded in the conviction rather be strangled by the deceiving rationale of the evil one. The human rationale is adaptive in nature subjectively. For instance, let us take the example of Peter. The Messianic identity of Christ was revealed to him by God the Father in heaven (v.17). And Peter himself didn't know it, for it was not revealed to him by flesh and blood. Peter's heart and mind are unified in Spirit to receive this blessed Revelation. This is the image of the divine rationale in the creation. In contrary, Peter rebuked Jesus that no suffering shall take over Him, causing a stumbling in the Messianic economy of salvation through suffering. Again, Peter remains unknown of the drive which made him to speak so. This is the rationale of the deceiver. Therefore, to imbibe the Will of God in our freewill, we should be leading a life of conviction. Orthodoxy is not a life by passive choice, rather a life rooted in conviction in all the precepts of life. And in this tradition, the Church is the promised ark which safeguards us from the mirage of alluring facilitations. Remember, the very life was preserved inside the ark, in obedience to God's command. Whereas, the scenario out of the ark was chaotic and perishable. The Church is the beneficiary of being partakers in the Grace of God, through all the Sacramental dispensation inspired and consummated by the Holy Spirit. In that sense, the conviction leading to a Sacramental communion enhances the Church in witnessing the promises of Lord.

The set of prophesies or promises which Christ states to Peter is to teach the very nature of the Church. It is equally concorded in the Apostolic Faith which firmly confesses Jesus as the Messiah and the Son of living God. "The gates of Hades will not prevail against it." This is an eternal safeguarding promise of the Bridegroom of the Church. Even the powers of death or the darkness cannot rule over the Church. The beauty of Orthodox Liturgy precisely affirms this promise. In the *Bovuso of Mor Jacob* sung on the Matins of Wednesday, we sing-

*Blessed are the dead who have slept and rest in peace;*
*The flesh of the Son rests within them as a pledge*. (മൃതരായി മോദാൽ ശാന്ത്യ).

This Covenantal bond doesn't fade even on death. That is why, the mortal remains of a faithful is brought to the Church (the visible Paradise) to safeguard him/her from the powers of the deceiver in dark. For, every faithful in Christ is a living soul in the Paradise, awaiting their resurrection on Christ's second coming. Leading in this promise of God helps us to refrain our ways from the strangling gates of Hades, which often lay hidden in the longing for a rich consumeristic life.

The promise of the keys of the Kingdom of Heaven is a sign of Divine advocacy to find, to bind and abound the seekers of the Kingdom of God. It is through the power and the dynamics of the Holy Gospel the Church opens the Kingdom of Heaven to its seekers. As we read certain accounts in the Acts of the Holy Apostles, how Peter opened doors of the kingdom to both Jews and Gentiles through the Gospel testimonies of Christ (Acts ch.2 and 10). But some think that Peter has been conferred with the authority of letting anyone enter in or remove from the Kingdom of heaven. Let us not forget that the promises bestowed upon Peter was significantly due to the conviction about Christ. No doubt, Peter has a special place in the earthly ministry of Jesus and in the growth of the early Church, nevertheless the

essence of this passage lies not in personified glory of Peter, rather in the conviction of who Christ is for us all!

Again, Jesus says, "whatever you bind on earth will be bound in heaven, and whatever you loose on earth will be loosed in heaven." The practice of "binding and loosing" was pertaining to administrations in daily Jewish life. And Jesus bestowing this authority on Peter as a result of his conviction, confers on the universal Apostolic Church to direct the faithful in the precepts of their daily life.

**Conclusion**

As the Church enters into a New Liturgical Year, let us being the living stones of the Living Church of God, ask ourselves - who is Christ for us? Does bearing a Christian identity justify our covenantal bond in Christ? No individual is a Christian by birth. He/she puts on Christ only through Grace above and grows in Him with continual conviction towards His Messianic revelations in their humble life. It is therefore a spiritual mandate that the conviction in Christ should lead to the sanctification of the Church through our individual purification. We ought to prepare ourselves with purity of mind and the rectitude of soul, to be driven in the Will of God and not become a stumbling by will of the deceiver. Our minds and hearts should be washed in the Baptism of tears to envisage a new Liturgical year commemorating the Salvific economy of Christ in today's lost Paradise! May God bless us all.






## വിശുദ്ധിയിലേക്ക് വളരുവാൻ ദൈവത്തിങ്കലേക്ക് മടങ്ങിവരണം: ഡോ. ഏബ്രഹാം മാർ സ്തേഫാനോസ്

പരുമല: വിശുദ്ധിയിലേക്ക് വളരുവാൻ ദൈവത്തിങ്കലേക്ക് മടങ്ങിവരണമെന്ന് ഏബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പൊലീത്ത പ്രസ്താവിച്ചു, അഖില മലങ്കര പ്രാർത്ഥനായോഗത്തിന്റെ നേതൃത്വത്തിൽ പരുമലയിൽ നടന്ന ധ്യാനം നയിക്കുകയായിരുന്നു അദ്ദേഹം. സാമൂഹിക കുടുംബ പ്രശ്നങ്ങളുടെ പ്രധാന കാരണം ദൈവത്തിൽനിന്നുള്ള അകൽച്ചയാണ്. അദ്ധ്യാത്മിക ജീവിതം വഴി ദൈവത്തിങ്കലേക്ക് മടങ്ങി വരുവാൻ കഴിയണമെന്ന് അദ്ദേഹം പറഞ്ഞു. പ്രാർത്ഥനായോഗം പ്രസിഡന്റ് ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലിത്താ ഉദ്ഘാടനം ചെയ്തു. വൈസ് പ്രസിഡന്റ് ഫാ. ബിജു മാത്യു പ്രക്കാനം, ജനറൽ സെക്രട്ടറി ഫാ. മത്തായി കുന്നിൽ, സെക്രട്ടറിമാരായ സനാജി ജോർജ്ജ് ചേപ്പാട്, ഐസക് തോമസ്, പി. എസ്. ജോർജ്ജ് എന്നിവർ പ്രസംഗിച്ചു.




## തലമുറകൾക്ക് പ്രകാശം പകർന്നു കൊടുക്കുന്നവരാകണം അമ്മമാർ: ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്

പരുമല: തലമുറകൾക്ക് പ്രകാശം പകർന്നുകൊടുക്കുവാനുള്ള ഉത്തരവാദിത്തമുള്ളവരാണ് അമ്മമാർ എന്ന് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലിത്താ പറഞ്ഞു.

അഖില മലങ്കര മർത്തമറിയം വനിതാ സമാജം സമ്മേളനം പരുമലയിൽ ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. അമ്മമാർ ഹൃദയങ്ങളിലേക്ക് ഒഴുകുന്ന കുളിർകാറ്റാണ് എന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

പ്രൊഫ. ഡോ. സൂസൻ അലക്സാണ്ടർ ക്ലാസ്സ് നയിച്ചു. സമാജം വൈസ് പ്രസിഡന്റ് ഫാ. ഫിലിപ്പ് തരകൻ തേവലക്കര, ഫാ. ജിജി വർഗീസ്, മർത്തമറിയം സമാജം ജനറൽ സെക്രട്ടറി പ്രൊഫ. മേരി മാത്യു, ഫാ. എൽദോസ് ഏലിയാസ്, ലീലാ സഖറിയ, ആലീസ് കോശി, മിനി ജോൺസൺ എന്നിവർ പ്രസംഗിച്ചു.




## പരുമല തിരുമേനി സമഭാവനയുടെ മാനവിക ദർശനം പകർന്ന യുഗപുരുഷൻ: ഡോ. അനിൽ വൈദ്യമംഗലം

പരുമല: ജാതീയ വേർകൃത്യങ്ങൾ നിലനിന്ന സാമൂഹ്യ സാഹചര്യങ്ങളിൽ സമഭാവനയുടെ മാനവിക ദർശനം പകർന്ന യുഗപുരുഷനായിരുന്നു പരുമല തിരുമേനി എന്ന് തപസ്യ ഉപാദ്ധ്യക്ഷൻ ഡോ. അനിൽ വൈദ്യമംഗലം പറഞ്ഞു.

പരുമല അഴിപ്പുരയിൽ നടന്ന ഗ്രിഗോറിയൻ പ്രഭാഷണ പരമ്പരയിൽ മുഖ്യ പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം. പൗരസ്ത്യവും ഭാരതീയവുമായ സന്യാസ പാരമ്പര്യങ്ങൾ ഉൾക്കൊണ്ട് ആദ്ധ്യാത്മികതയുടെ ജ്ഞാനമുഖം അദ്ദേഹം മാനവരാശിയുടെ പുരോഗതിക്കായി പങ്കിട്ടു. ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. സന്യാസത്തിന്റെ പാരമ്യതയിലും കുടുംബബന്ധങ്ങൾ പവിത്രമായി സംരക്ഷിക്കുവാൻ പരുമല തിരുമേനി പ്രബോധനം നൽകി എന്ന് അദ്ദേഹം പറഞ്ഞു.

അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ജെ. മാത്തുക്കുട്ടി, ഫാ. എൽദോസ് ഏലിയാസ് എന്നിവർ പ്രസംഗിച്ചു.




പരിശുദ്ധ പരുമല തിരുമേനിയുടെ 120-ാം ഓർമ്മപ്പെരുനാളിന്റെ കൊടിയേറ്റ് കർമ്മം പ. കാതോലിക്കാ ബാവാ നിർവഹിച്ചു.



യു.കെ., യൂറോപ്പ് & ആഫ്രിക്ക ഭദ്രാസനത്തിന്റെ ചുമതല ഔദ്യോഗികമായി ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, നിയുക്ത ഭദ്രാസന മെത്രാപ്പോലീത്താ എബ്രഹാം മാർ സ്തെഫാനോസിന് കൈമാറുന്നു.



പുന:ക്രമീകരിക്കപ്പെട്ട തോട്ടയ്ക്കാട് മാർ അപ്രേം ഓപ്പൺ ലൈബ്രറിയുടെ ഉദ്ഘാടനം ഒക്ടോബർ 23 ഞായറാഴ്ച വി. കുർബാനാനന്തരം നവാഭിഷിക്തനായ ഏബ്രഹാം റമ്പാൻ നിർവഹിച്ചു. പ്രഥമ ഗ്രന്ഥവിതരണ ഉദ്ഘാടനം ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, ഫാ. പി. കെ. സഖറിയ പെരിയോർമറ്റത്തിലിന് നൽകി നിർവഹിച്ചു. ഇടവക വികാരി ഫാ. ജോൺ വർഗീസ് അച്ചൻ, ഫാ. ജേക്കബ് ഫിലിപ്പോസ് അച്ചൻ തുടങ്ങിയവർ സന്നിഹിതരായിരുന്നു



**The Anglican and Oriental Orthodox Church dialogue held at Brain tree UK. Fr Dr K. M. George and Fr Nithin Prasad Koshy were the delegates from Malankara orthodox church. The Conference drafted an agreed statement about the inheritance of Ecumenical councils in the church. The Conference was hosted by The Coptic orthodox church (Coptic Diocese Of London under the Jurisdiction of Archbishop Angelose.)**



പ്രശസ്തമായ അലഹബാദ് ഹിഗ്ഗിൻബോഥം ശാസ്ത്ര സാങ്കേതിക കാർഷിക സർവകലാശാല കോൺവക്കെഷനു യൂണിവേഴ്സിറ്റിയുടെയും സർക്കാരിന്റെയും മുഖ്യ അഥിതിയായി ഗീവർഗീസ് മാർ കൂറീലോസ് മെത്രാപ്പോലീത്ത പങ്കെടുത്തു. അനേകം മലയാളി വിദ്യാർത്ഥികളും അധ്യാപകരും പ്രവർത്തിക്കുന്ന കോളജിൽ MGOCSM യൂണിറ്റും പ്രവർത്തിക്കുന്നുണ്ട്. ഡൽഹി മെത്രാസനത്തിന്റെ കീഴിലുള്ള അല്ഹബാദ് സെന്റ് തോമസ് ഇടവകയും കോളജിന്റെ സമീപത്താണ്.



മലങ്കരസഭാ മിഷൻ ബോർഡ് സഞ്ചാര സുവിശേഷ വിഭാഗമായ സ്നേഹ സന്ദേശത്തിന്റെ കൺവീനർ ഫാ. ഗീവർഗീസ് കെ. കെ. നല്ലിലയുടെ റമ്പാൻ സ്ഥാനശുശ്രൂഷയ്ക്ക് ഡോ. യൂഹാനോൻ മാർ തേവോദോറോസ് പ്രധാന കാർമ്മികത്വം വഹിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, സഖറിയാ മാർ അന്തോണിയോസ്, ഡോ. ഗീവർഗീസ് മാർ ബർണബാസ് എന്നിവർ സഹകാർമികത്വം വഹിച്ചു. കൊല്ലം ഭദ്രാസനത്തിൽ നല്ലില ബഥേൽ സെന്റ് ജോർജ് തീർത്ഥാടന പള്ളി ഇടവകാംഗമാണ്. കണ്ടറ നല്ലില തെക്കേ കിഴങ്ങുവിള പരേതനായ കുഞ്ഞുകുഞ്ഞിന്റേയും മറിയാമ്മയുടേയും മകനായി ജനിച്ച ഫാ. ഗീവർഗീസ്, 2004 ജൂൺ ഒന്നിനാണ് വൈദികപട്ടം സ്വീകരിച്ചത്. മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രയിനിംഗ് സെന്റർ വാർഡനും ദൂതൻ ത്രൈമാസികയുടെ സബ് എഡിറ്ററുമാണ്.



മലങ്കരസഭയിലെ ഏറ്റവും വലിയ സണ്ടേസ്ക്കൂളായ കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് മഹാ ഇടവകയുടെ ജൂബിലി വേദ മഹാവിദ്യാലയം പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് സ്വീകരണം നല്കിയപ്പോൾ.

# കുട്ടികൾ പള്ളിയിൽ വരട്ടെ

അവർ അവിടെ ഉറങ്ങിയാലും, കളിച്ചാലും, കഴിച്ചാലും, വൈകി വന്നാലും, സംസാരിച്ചാലും ബഹളമുണ്ടാക്കിയാലും... മറ്റെവിടെയും പോകാതെ പള്ളി തിരഞ്ഞെടുത്താൽ മതി! ഉറക്കം വിട്ട് അവർ പള്ളിയിലെത്തട്ടെ.കളി ഉപേക്ഷിച്ച് അവർ പള്ളിയിൽ വരട്ടെ.

ഇന്ന് അവർ കളിക്കുകയും തമാശ പറയുകയും ചെയ്യും, നാളെ അവർ പ്രാർത്ഥിക്കുകയും പാടുകയും ചെയ്യും, നാളെ അവർ ദേവാലയ ശുശ്രൂഷകരാകും , അതിനുശേഷം അവർ സഭയിലെ നേതാക്കളാകും. നമ്മുടെ ഇടയിൽ ആരാണ് അവരുടെ പ്രായത്തിൽ അവരെപ്പോലെ പെരുമാറാത്തത്???



പള്ളിയിലെ പെരുമാറ്റത്തിന് ഒരു കുട്ടിയെ വഴക്ക് പറയുകയോ അവനെ പിരിച്ചുവിടുകയോ ചെയ്യരുത്. അവൻ എന്ത് ചെയ്താലും സഭയോടുള്ള അവന്റെ പ്രതിബദ്ധത തള്ളിക്കളയരുത്. അവരോട് ദയ കാണിക്കുക, അവരോട് ദയ കാണിക്കുക, ക്ഷമയോടും അനുകമ്പയോടും വിവേകത്തോടും കൂടി അവരെ പഠിപ്പിക്കുക. അവരോട് പുഞ്ചിരിക്കൂ. അവർക്ക് സമ്മാനങ്ങൾ നൽകൂ. അവരെ ദയയോടെ ആലിംഗനം ചെയ്യുക. അവരെ പ്രോത്സാഹിപ്പിക്കുകയും അവർ നമ്മോടൊപ്പമുണ്ട് എന്നതിൽ നാം എത്രമാത്രം സന്തോഷിക്കുന്നുവെന്ന് അവരോട് പറയുകയും ചെയ്യുക. ഇന്ന് അവർ സഭയുമായി വൈകാരികമായി ബന്ധപ്പെടുന്നു, നാളെ അവർ ആത്മീയമായി ബന്ധപ്പെടും.

നമുക്കുള്ളതിൽ വെച്ച് ഏറ്റവും വിലയേറിയത് കുട്ടികളാണ്. നമ്മുടെ കർത്താവായ യേശുക്രിസ്തു കുട്ടികളെ അനുഗ്രഹിക്കുകയും, അവരെ ആലിംഗനം ചെയ്യുകയും, എല്ലാവരുടെയും മുമ്പിൽ, അവർക്ക് ഏറ്റവും ശ്രദ്ധയും പരിചരണവും നൽകണമെന്ന് കാണിക്കുകയും ചെയ്തു.

**- അബ്വാ മക്കാറിയോസ്**

അൽമേനിയയിലെ ജനറൽ ബിഷപ്പ്





**കഴിഞ്ഞ ഒരു വർഷക്കാലം ആരാധനാകാലത്തെ ഞായറാഴ്ച ഏവൻഗേലിയോനെ ആസ്പദമാക്കി വചനതീർത്ഥം എഴുതിയ ഫാ. കെ. കെ. വർഗീസ് അച്ചനും, ഫാ. നിതിൻ വി രാജൻ അച്ചനും ന്യൂസ് ബുള്ളറ്റിൻ പ്രവർത്തകരുടെയും വായനക്കാരുടെയും പേരിൽ ഹൃദയപൂർവ്വമായ നന്ദി അറിയിക്കുന്നു.**

**- പത്രാധിപ സമിതി**

## കാലാതീതമായതിനെ കാലത്തിനൊപ്പം കെട്ടിയിടരുതേ...

**ഫാ. റ്റുബി ഇടമറുക്**

ഭക്തി ഗാനങ്ങൾ ഇപ്പോൾ ന്യൂ ജൻ ഭാഷകളിലാണ്. പുതിയ തലമുറയെ ആകർഷിക്കാൻ പുതിയ സങ്കേതങ്ങളും, ഭാഷകളും, വാക്കുകളും കടമെടുത്തു അഭിഷിക്തർ പോലും ഭക്തി ഗാന ദൃശ്യ വിരുന്നുകൾ ഒരുക്കുമ്പോൾ നമുക്ക് 'ട്രെൻഡ്'നൊപ്പം നീങ്ങുന്നു എന്നു ന്യായീകരിക്കാം യുവജനങ്ങളെ ആകർഷിക്കാം എന്നൊക്കെ ന്യായീകരണങ്ങൾ ഉണ്ടാവാം... പക്ഷെ ദൈവീക ശുശ്രൂഷയുടെ കാര്യവിചാരകർ എന്ന നിലയിൽ 'ഭാഷ' യും ഒരു സംസ്കാരമാണ്. ഒരു വി. സംസ്കാരത്തിലാണ് തിരുവെഴുത്തു 'പുതിയ നിയമം' ആയതു എന്നോർത്തിരിക്കണം

ഭാഷ ശുദ്ധി ആരാധന ഭാഷയിൽ നിന്നും മാറുന്നതിനെ.. എന്തിനു മൂല ഭാഷയോട് ഏറ്റവും ചേർച്ചയുള്ള വാക്കുകളെ വിവർത്തനത്തിനു പോലും നാം ശ്രദ്ധയോടെ തെരെഞ്ഞെടുക്കുമ്പോൾ ഭാഷ എത്ര പ്രാധാന്യത്തോടെയാണ് ഉപയോഗിക്കുന്നത്.. എന്നോർക്കണം ലൈക് ഷെയർ വയറൽ എത്ര എന്നതല്ല ഭക്തി ഗാനങ്ങളുടെ മൂല്യം. ഭജിക്കുന്ന.. പൂജിക്കുന്ന വിശ്വസിക്കുന്ന അനുഭവിക്കുന്ന ഒന്നിനെ മറ്റുള്ളവർക്ക് പകരുകയും പകരുന്നതു' 'ജീവൻ' ഉണ്ടാക്കാൻ കഴിയുന്നതുമായ ഒന്നായിരിക്കണം.

കേട്ടു മറക്കുന്ന ന്യൂ ജൻ രീതിയിൽ ഭക്തിഗാനങ്ങൾ വരുന്നത് എന്ത് ഭക്തിമാറ്റമാണ് സൃഷ്ടിക്കുക നിമിഷാർദ്ധ ലോകത്തെ പ്രണയിയിക്കുന്ന ഭക്തി.. അത് ജീവിപ്പിക്കുന്ന ആത്മാവിൽ നിന്നാണോ?? കാലാതീതമായതിനെ കാലത്തിനൊപ്പം കെട്ടിയിടരുതേ...



 പ. പരുമല തിരുമേനിയുടെ 120–മത് ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം പരിശുദ്ധന്റെ ആദ്യ കാല വസതിയായ അഴിപ്പുരയിൽ 144 മണിക്കൂർ അഖണ്ഡ പ്രാർത്ഥന ആരംഭിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. വൈദികട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ്, വൈസ് പ്രസിഡന്റ് ഫാ. ഗീവർഗീസ് കോശി, ജനറൽ സെക്രട്ടറി ഫാ.അജി കെ. തോമസ്, ട്രെഷറർ പേൾ കണ്ണേത്ത്, അബി ഏബ്രഹാം കോശി, സജയ് തങ്കച്ചൻ, ജോജി പി. തോമസ്, മനു തമ്പാൻ, ഫാ. ഏബ്രഹാം തോമസ്, ഫാ. എബി രാജു എന്നി വർ പങ്കെടുത്തു.



കണ്ണൂർ ജില്ലയുടെ കിഴക്കൻ മലയോര മേഖലയായ കേളകം സെന്റ് തോമസ് ഓർത്തഡോക്സ് ദേവാലയത്തിൽ നിന്നുള്ള പരുമല തീർത്ഥാടക സംഘം പെരുമ്പാവൂർ സുലോക്കോ ഓർത്തഡോക്സ് ദേവാലയത്തിൽ എത്തിയപ്പോൾ.




## പുസ്തകം

സഭാ വിശ്വാസികളുടെ നിരന്തരമായ ആവശ്യം പരിഗണിച്ച് കെട്ടിലും മട്ടിലും മാറ്റം വരുത്തി മുതിർന്നവർക്കും കുഞ്ഞുങ്ങൾക്കും ഒരുപോലെ ഉപയോഗിക്കാൻ സൗകര്യപ്രദമായ വിധത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആണ്ടു തക്സാ (മലയാളം) സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം.ഒ.സി. പബ്ലിക്കേഷൻസ് പരിശുദ്ധ പരുമല തിരുമേനിയുടെ പെരുന്നാളിനോട് അനുബന്ധിച്ച് പ്രകാശനം ചെയ്തു. വില 280 രൂപ. പുസ്തകം എല്ലാ എം.ഒ.സി. ഔട്ട് ലെറ്റ്കളിലും ലഭ്യമാണ്.





കുവൈറ്റിലെ പ്രഥമ ശ്ലൈഹിക സന്ദർശനത്തിന് എത്തിയ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് കുവൈറ്റ് സാൽവ ഗ്രീക്ക് ഓർത്തഡോക്സ് ദേവാലയത്തിൽ ലഭിച്ച സ്വീകരണം.



ബഥനി ആശ്രമത്തിന്റെ ചുമതലയിൽ കുന്നംകുളം ഗുരുവായൂർ റോഡിൽ പ. പൗലോസ് ദ്വീതിയൻ കതോലിക്കാ ബാവായുടെ പാവന സ്മരണാർത്ഥം ബഥാന്യാ പകൽവീട് പ്രവർത്തനം ആരംഭിച്ചു. ഡോ. ഗീവർ ഗ്ഗീസ് മാർ യൂലിയോസ്, തോമസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ തേവോദോസ്യോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ കാർമ്മികത്വത്തിൽ കൂദാശ ചെയ്തു.

# ഡ്രഗ്ഗ്സിറ്റ് പദ്ധതി: പരിശീലകരെ ക്ഷണിക്കുന്നു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കുന്ന ത്രിവത്സര മദ്യ- മയക്കുമരുന്ന് പ്രതിരോധ പ്രവർത്തനമായ ഡ്രഗ്സിറ്റ് പദ്ധതിയിലേക്ക് സന്നദ്ധ പ്രവർത്തകരേയും പരിശീലകരേയും ക്ഷണിക്കുന്നു. ലഹരിമുക്ത സഭ, ലഹരിമുക്ത സമൂഹം എന്ന വിഷയം ആസ്പദമാക്കി അടുത്ത മുന്നു വർഷങ്ങളിൽ ദേവാലയങ്ങൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, യുവജന - വനിതാ സംഘടനകൾ എന്നിവയുടെ സഹകരണത്തോടെ ബോധവൽക്കരണ - പ്രായോഗിക പ്രവർത്തനങ്ങളാണ് നടത്തുവാൻ പദ്ധതിയിടുന്നത്.

അദ്ധ്യാപകർ, ആരോഗ്യപ്രവർത്തകർ, സാമൂഹ്യപ്രവർത്തകർ, റിട്ടയർ ചെയ്ത ഉദ്യോഗസ്ഥർ, യുവതീയുവാക്കൾ എന്നിവരെയാണ് ഭദ്രാസന - ജില്ലാടിസ്ഥാനത്തിൽ പരിശീലിപ്പിക്കുന്നത് താല്പര്യമുള്ളവർ നവംബർ 20നു മുമ്പ് ബന്ധപ്പെടുക. ദിവ്യബോധനം, പ്രത്യാശാ കൗൺസലിംഗ് കോഴ്സുകൾ പൂർത്തിയാക്കിവർക്കും മുൻഗണന.

കൂടുതൽ വിവരങ്ങൾക്ക്

ഡപ്യൂട്ടി സെക്രട്ടറി, മാനവ ശാക്തീകരണ വിഭാഗം, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, ദേവലോകം, കോട്ടയം, പിൻ: 686004

ഫോൺ/വാട്ട്സ്ആപ്പ് 9496655461 ഇ.മെയിൽ: **hrm@mosc.in**